ഐക്യതയിൻ

ആത്മാവാം മഹാ ദൈവം

തന്നാത്മമണവാട്ടിയാംകന്നീററിളണപ്പസഭയാകുന്ന

പൊത്തുവഴുക ഐക്യതയിൻ വായ്മൂലം

കീർത്തിച്ച

# ക്രിസ്താത്മീയ ഗീതങ്ങൾ

ഇവ

തിരുവായിൻ

അരുളപ്പാടു മൂലം

ഐക്യതയിൻ അവയവങ്ങളായ

സാഹിത്യ ഗായകന്മാരാൽ ചമെക്കപ്പെട്ടും

സകലരുടെയുംപാദശുശ്രൂഷക്കാരനാകുന്ന

യുസ്തുസ് യോസേഫിനാൽ

കൂട്ടിച്ചേർക്കപ്പെട്ടും

ഇരിക്കുന്നു



പൊതുസംഘാനുവാദപ്രകാരം

കായംകുളത്തു ആലുംമൂട്ടിൽ യോഹന്നാൻ ഉപദേഷ്ടാവാൽ

അച്ചടിപ്പിക്കപ്പെട്ടതു

ക്രിസ്താബ്ദം ൧൮൮൦



CALICUT:

Printed at the "Minerva" Press.

1880

വില അണ ൨

# രാജ്യസുവിശേഷമാകുന്ന ദിവ്യവിളംബരം



നസറയ്യനായ യേശുമഹാരാജാവിന്റെ അഗ്നിമേഘത്തിലുള്ള മഹത്വ പ്രത്യക്ഷതയ്ക്കു ൧൮൭൯ ഇടവം മുതൽ ആറു വൎഷമെയുള്ളു നിശ്ചയം ഏഴാം വൎഷം പൂൎണ്ണവിശ്വാസികൾ മറുരൂപപ്പെട്ടു പരമ സ്വാസ്ഥതയിലേക്കു പ്രവേശിപ്പാൻ തക്കവണ്ണം ശാബത ആണ്ടായിട്ടു യേശുവിനാൽ നിയമിക്കപ്പെട്ടിരിക്കയാൽ,

## "സ്വൎഗ്ഗരാജ്യം സമീപമായിരിക്കകൊണ്ടു മാനസാന്തരപ്പെട്ടുകൊൾവിൻ" മത്തായി- ൩; ൨;



## ആമെൻ അങ്ങിനെ തന്നെ കൎത്താവായ യേശുവെ വരേണമെ വെളി: ൨൨: ൨൦

ഇപ്രകാരം സകലരും അറിവാൻ യേശുവിന്റെ ആത്മനിയോഗ പ്രകാരം-
രം ദിവ്യവിളംബരം എഴുതിയ അവന്റെ ദാസനായ യൂസ്തുസ്‌യോസേഫ

# പല്ലവി അകാരാദി.




| നമ്പ്ര. | പല്ലവിയകാരാദി. | പുറം | നമ്പ്ര. | പല്ലവിയകാരാദി. | പുറം |
|---|---|---|---|---|---|
| വ | അഖിലേശ നന്ദനന്ന ... | 2 | ഫവര | കൊട്ടകദേവ! രാജന്ന... | 161 |
| ഫഫ൭ | അഖിലേശനേൻെറ നാഥ | 153 | ൻവ | ചൊന്നാൻ ശ്രീ യേശു രാ | 124 |
| വ൫ | അസ്ത്രയേശുവിന്മേലവർ | 37 | ഫമ | ചൊല്ലെഴും പെസ്സായെന്ന | 22 |
| മര | അതാ! അതാ! വരുന്ന ... | 52 | ഫമ൭ | ജയ വിമല മഹേശ! ... | 177 |
| ഫരന്ന | അധികകരിശനമുള്ളയിർ | 183 | വ്യര | ജാതികൾക്കെല്ലാമെ പ്രാ | 113 |
| മൻ | അയ്യോ! ഞാനൊരു മഹാ | 60 | ൻമ | ജാതികളിൻ സഹായം ... | 125 |
| ഫമര | അണ്ടകോനെ ഭയന്ന ... | 174 | ന്നം | ജീവനായകനാകുമേശു | 85 |
| മവ്യ | ആത്മാവേ! വന്നീടുക ... | 58 | ൫വ | ജീവനായകനേ! മനുവേ | 75 |
| ൭വ്യ | ആദിയുമന്തവുമായുള്ള ... | 107 | ൭ഫ | ജീവാലയ ദേവാലയ ... | 98 |
| ന്നൻ | ആമേൻ ഹല്ലെലുയാ ജയം | 96 | ഫഫര | ഞങ്ങളുടെൻ കർത്താവേ! ... | 150 |
| ഫരവ്യ | ആമേൻ ഹല്ലെലുയാ മഹാ | 192 | ന്നഫ | തള്ളികളഞ്ഞിടല്ലെ ... ... | 86 |
| ന്നവ | ആരാണ്ടാത്മാവേ! എന്നെ | 87 | വ്യ൫ | താതനേശുവിന്നാത്മാവേ! | 114 |
| ൫ം | ആരാണ്ടാമിരുപ്പനവാൾ .. | 73 | ൭ന്ന | തിരുമുഖംകാണുന്നോറം | 105 |
| രൻ | ആരാണ്ടാവി വരുന്നെ പ്ര | 72 | ഫംര | തീജ്വാലപോലുള്ള കണ്ണാ! | 139 |
| ൫ര | ആരാണ്ടു എൻെറ ജീവൻ | 78 | വ൭ | ദേവദേവനാം നൻ കുരി | 40 |
| വവ്യ | ഇന്നേശു രാജനയിത്തെഴു | 42 | ഫ | ദേവദേവനു മംഗളം ... | 1 |
| ഫവവ | ഒരം പരദേവനഹോ നമു | 159 | ഫം൦ | ദേവനനുഗ്രഹിക്കും നിങ്ങ | 135 |
| ഫര | ഒരം ലോകംവിട്ടേശുനായ | 23 | ന | ദേവനന്ദനാ! വന്ദനം ... | 3 |
| ൻ൫ | എത്രയുംപ്രിയരേ! സർവ് | 128 | വ്യ | ദേവനിന്നവതരിച്ചുനമ്മെ | 11 |
| വ്യം | എഴുന്ന ശോഭിക്ക കന്നീ | 109 | ന്നന്ന | ദേവനേ! യേശുദേവനേ! | 91 |
| രമ | എൻ കർത്താവേ! കൃപയാ | 65 | ഫ൫ | ദേവനോടെൻ ശബ്ദത്തൊ | 163 |
| ൫മ | എൻ കാന്തനിവൻ തന്നെ | 76 | വ്യൻ | ദേവാത്മാവേ! നിനക്കു | 121 |
| ന്നമ | എന്തു ചെയ്യേണ്ടു ഞാൻ... | 88 | വ്യമ | ദേശം രക്ഷിക്കയുള്ള | 113 |
| വന്ന | എന്തോരൻപിതൃപരനേ! | 39 | ഫഫഫ | ദൈവമേ! നിമമപ്പാൽമ | 146 |
| ഫഫം | എന്നീതിയിൻ ദൈവമേ! | 145 | ഫവം | ദൈവമേ! നിയെൻ ദൈ | 156 |
| ര൭ | എന്നുഞാൻ കണ്ടു കൊണ്ടീ | 70 | ഫവന്ന | ദൈവമേ! മൌനമരുതെ | 165 |
| ഫഫവ്യ | എന്നുടെ ഉള്ളം പൊങ്ങിട്ടു | 154 | വ്യ൭ | നാഥാ! നീവേഗം ചൊ | 117 |
| രഫ | എന്മേൽ കനിഞ്ഞിടേണ | 63 | ൻന്ന | നാളുകൾ പോയിടുന്നു | 129 |
| വ്യഫ | ഐക്യജീവാവി മന്നാ! ... | 110 | ൭൭ | നിത്യസുവിശേഷമാം നി | 106 |
| ൭ൻ | ഒരിക്കലും മറക്കുമോ? ... | 108 | മ൫ | നിദ്രയിൽനിന്നെഴുനീല്ക്കാ | 55 |
| ൫ൻ | ഓ! ജീവനാഥനാംദൈവ | 84 | ഫവമ | നീരോടയിലുള്ള ... ... | 161 |
| ഫര൭ | ഓന്നമൊ ഓന്നമോ...... | 191 | രവ | നേരമാകും മുമ്പൊന്നിൽ | 64 |
| ഫംമ | കർത്തനേ! ഒരം ദിനം നി | 138 | വമ | പരമതനയനാകും ... | 34 |
| ൻൻ | കർത്തനൊട്ടുക്കത്തെനാളിൽ | 132 | ൫വ്യ | പരമതാതൻെറ ... ... | 83 |
| ഫൻ | കർത്താനേമിച്ചു രാത്രിഭക്ഷ | 29 | ഫഫമ | പരമദൈവമേ!... ...... | 148 |
| രം | കർത്താവേ ! വിശ്വസിക്ക | 62 | ഫ൭ | പരമനിവപറഞ്ഞി... ... | 27 |
| ന്ന൫ | കരുണചെയ്യാനെന്തു താമ | 90 | ൫ഫ | പരമസിയോനേ ... ... | 74 |
| ന്ന൭ | കഴലിണ കൈ തൊഴുന്നി | 94 | രര | പരിതാപപ്പെട്ടന്നെൻെറ | 67 |
| മന്ന | കാരുണ്യമൂർത്തേ! വന്നരുള | 56 | ഫരഫ | പരിപാഹി ജഗദീശ! ... | 180 |
| ഫംഫ | കാത്തു സൂക്ഷിച്ചിടുക ... | 136 | ൻ൭ | പരിഹാസം ചെയ്യരുതെ | 130 |
| രവ്യ | കാന്താ! താമസം എന്തു... | 71 | ൻഫ | പറവാൻ വരമരുളുക ... | 123 |
| ഫ൫ | ക്രിസ്തുയേശു ശിഷ്യരുടെ | 25 | ൻം | പറവിൻ പറവിൻ... | 122 |
| ന്നര | കുമ്പിട്ടുന്നേനെൻ ജീവ | 89 | വര | പന്തിരു വരിലൊരു | 36 |

| നമ്പ്ര | പല്ലവിയകാരാദി | പുറം | നമ്പ്ര | പല്ലവിയകാരാദി | പുറം |
|---|---|---|---|---|---|
| ൧൨൭ | പാടുവിൻസകലഭൂമിയെ | 167 | ൯൧ | യേശുരാജൻവരുമെ...... | 46 |
| ൧൦ | പാപഭാരംനീക്കാൻ .. ... | 17 | ൯൨ | യേശുരാജാവിൻ്റെ കഴുതന്നെ | 47 |
| ൧൩൨ | പലാപരാപാലയ ... ... | 180 | ൯൯ | യേശുവരുന്നു അതാ ശ്രീ | 49 |
| ൧൩൦ | പാഹദേവ! .. ... | 179 | ൭൮ | യേശുവേ! ആരാണീ ടിന്ന | 116 |
| ൮൭ | പന്നിതപോകനി... ... | 95 | ൪൬ | യേശുവേ! കരുണാസനാ! | 68 |
| ൨൧ | പിന്നെശിക്ഷ്യരോട്ട ... ... | 32 | ൧൦൨ | രാവിലെന്നെരക്ഷിക്ക ... | 137 |
| ൭൨ | പുരുഷോത്തമനിനിക്കിണ | 111 | ൧൨൯ | വരുവിൻ നാം യഹോ ... | 166 |
| ൬൮ | പൃത്ഥേമൊഴിപെണ്മ ... | 81 | ൬൬ | വരുന്നുനാശമിയ്യോ ...... | 79 |
| ൧൨ | പെസ്സായെനംപേരുള്ള... | 20 | ൯൯ | വന്നാവസിക്ക ദേവാ ... | 57 |
| ൧൦൬ | ബാലരാമടിയങ്ങളിൽ | 141 | ൬ | വന്ദിച്ചീടുന്നേൻ ഞാൻ ... | 6 |
| ൧൦൮ | ബാലരോടേയലവേറുന്ന | 142 | ൯൨ | വാങ്ങാ മലകൊത്തവീടാക്ക | 100 |
| ൧൮ | ഭക്ഷണമവർകഴിച്ചിട്ട ... | 26 | ൨൪ | വാനലോകത്തെഴുന്നെ ... | 42 |
| ൧൦൯ | മനുജനിവൻ ഭാഗ്യവാൻ | 143 | ൧൧൬ | വാനങ്ങൾ ദേവതേജ ... | 151 |
| ൪൮ | മനുവേന്ദമന്നവനേ! ... | 69 | ൧൩൪ | വിലസിത വികസിത ... | 178 |
| ൩൦ | മനുവേന്ദവരുമേവേഗം | 44 | ൯ | വിശ്വൈകബന്ധുവിമലൻ | 9 |
| ൯൩ | മയലാലെൻമനമുരുകുന്നു | 101 | ൬൯ | വീണാൾസീയോൻകുമാരി | 82 |
| ൧൨൧ | മഹിമാസനനാ മഹിലേ | 157 | ൧൧൨ | ശാസികേലാ കോപേന | 148 |
| ൧൧ | മറിവസംമറിയമകൻ .. | 19 | ൧൩൯ | സകലജഗദീശ സുത...... | 181 |
| ൨൦ | മക്കളേ! ഇനിഅല്പമേ ... | 30 | ൧൨൪ | സകലഭൂതലമേ! സകലാ | 169 |
| ൯൪ | മങ്കമാർമൗലേ! കാന്തേ! | 102 | ൧൪൪ | സാദംതൃജ! ഓ! മാനസ! | 182 |
| ൧൦൪ | മന്നവാ! മാപ്പദ്രവിക്കുന്ന | 145 | ൧൩൧ | സീയോൻസഭയേകനിയ്യു | 171 |
| ൯൬ | മന്നൻ ദാവീദിൻകന്നെ .. | 104 | ൭൭ | സുവിശേഷസഭയതിൽ | 119 |
| ൧൧൪ | മന്നൻ നന്ദിനി! നിന്നൽ | 155 | ൮൦ | സേനയിൻയഹോവായേ! | 97 |
| ൧൩൭ | മാനവ തനയായ മംഗളം | 178 | ൧൪൬ | സ്വാമിദേവാഹിയാംച ... | 182 |
| ൪൭ | മൃത്യുവന്നണയും നിന | 131 | ൧൩൩ | സ്തുതിചെയ്യുവിൻ നിങ്ങൾ | 175 |
| ൧൧൮ | യാഹാം ദേവൻ ധന്യം .. | 152 | ൪ | സ്തുതിപ്പിൻ സ്തുതിപ്പിൻയേ | 4 |
| ൧൩൨ | യാഹാം ദേവനന്നുനിക്കേ | 172 | ൨൨ | സ്തോത്രം പാടിപുറപ്പെട്ടു | 33 |
| ൧൩൦ | യാഹാംദേവയെൻതാ .. | 170 | ൮ | സ്തോത്രംയേശുനാഥനേ! | 8 |
| ൧൩൩ | യാഹാംദൈവംകർത്താ ... | 173 | ൧൦൭ | ഹന്തബഹിജ്ജാതികള ... | 143 |
| ൧൭ | യൂദാപോയനേരത്തു ... | 29 | ൧൩൮ | ഹിമസമയം പോയിതാ | 177 |
| ൪ | യേശുദേവാ. യേശുനാ | 13 | ൪൪ | ഹേഹേ! പ്രിയസ്നേഹിതാ! | 126 |

# ജ്ഞാപനം



ഇതു ഒന്നാമത്തെ അച്ചടി യാകയാൽ ൟ പുസ്തകത്തിൽ അക്ഷരതെററുകളും മററും പൊതുവായിപ്പല തുണ്ടു.

൧-ാമതു- ദീൎഘമായിരിക്കേണ്ടുന്ന സംബോധനകളിൽ പലതും അതേപ്രകാരം തന്നെ ഇതിൽ കണ്ടാലും, ചിലതു ഹ്രസ്വമായിട്ടേ കാണുന്നുള്ളു. എന്നാലോ സംസ്കൃതകവിതാക്രമത്തേയും മററു പല മലയാള കവിതകളേയും വിചാരിക്കുമ്പോൾ മിക്ക സംബോധനകളും ഹ്രസ്വമായിരിക്കേണ്ടതെങ്കിലും, സംഗീതന്യായത്തേയും മലയാളകവിതാ ചേച്ചയേയും ഓൎക്കുമ്പോൾ ദീൎഘമായിരിക്കുന്നതത്രെ നല്ലതു.

൨-ാമതു- ഏ, ഓ, എന്ന ഉയിരുകൾ കൂടിയ വ്യഞ്ജനങ്ങളായിരിക്കേണ്ടുന്നവ, ചിലസ്ഥലങ്ങളിൽ എ, ഒ, കൂടിയവയായിട്ടേ കാണുന്നുള്ളു.

൩-ാമതു- ചിഹ്നങ്ങൾ ക്രമമായിട്ടു ഇല്ലെന്നു മാത്രമല്ല, പൊതുവായിട്ടു പല തെററുകൾ സന്ധികളിലും മററുമുണ്ടു.

# ക്രിസ്താത്മീയഗീതങ്ങൾ.

## ൧.

### പിതാവായ ദൈവത്തിനു മംഗളം.

| രാഗം<br>സൌരാഷ്ട്രം | പല്ലവി | താളം<br>ചെമ്പട |
|---|---|---|

ദേവദേവനു മംഗളം- മഹോന്നതനാം
ദേവദേവനു മംഗളം.

ചരണങ്ങൾ

൧. ദേവദൂതരാകാശെ- ദിവ്യഗീതങ്ങൾ പാടി
കേവലാനന്ദത്തോടു- മേവിസ്തുതിചെയ്യുന്ന-......ദേവ

൨. സകലലോകങ്ങളിലെ- സർവ്വഗണങ്ങളെയും
സുഖമോടെ[illegible] സക[illegible]ിക്കും- ദേവ

൩. നരഗണങ്ങളിന്നതി- ദുരിതമെ[illegible]
യൊരുമകനെനരനാ- യ്ധരണിയിങ്കലയച്ച-........[illegible]

൪. പാപബോധംവരുത്തി- പാപിയെ ശുദ്ധമാക്കാൻ
പാവനാത്മാവെനല്കും- ജീവജലാശയമാം.-......ദേവ

൫. ആദരവോടുതന്റെ- വേദ വെളിവുമനു
ജാതികൾക്കരുളിയ- ആദിനാഥനാകുന്ന-......... ദേവ

A

## ൨.

### പുത്രനായ എമ്മാനുവേലിന്നു മംഗളം.



ഖണ്ഡങ്ങൾ

൧. അഖിലേശ നന്ദനനു- അഖിലാണ്ഡനായകനു
അഖിലഗുണമുടയോരു- പരമേശനു-
ഇഹലോകമതിൽ മനുജ- മകനായിവന്നവനു
സകലാധികാരമുള്ള മനുവേലനു
ജയമംഗളം നിത്യശുഭമംഗളം.

൨. ദുരിതാഴിയതിൽവീണു- പരിതാപമോടുഴലും
നരരോടു പെരുതായ-കരുണപൂണ്ടു
കരളലിഞ്ഞു കനകതലമതിൽ മരുവും താതനുടെ
തിരുമാർവ്വുവിട്ടോരു മനുവേലനു- ... ... ......ജയ: നിത്യ

൩. ധരണിയതിലെളിയോരു- നരനായി ബേതലേം
പുരിയിൽ തിരുവവതാരം- ചെയ്തവനു
പരിചോടു പന്തിരുവരോടു യൂദനഗരികളിൽ
തിരുമൊഴികൾ പൊഴിഞ്ഞോരു മനുവേലനു- ജയ:നിത്യ

൪. കുഷ്ഠരോഗങ്ങളെയും- പൊട്ടിയകണ്ണുകളെയും
മററുംപല ദീന- മുള്ളോരെയും
മുററുംസുഖമാക്കി മൃത പുരുഷന്മാർകളെയും
[illegible]ർയിപ്പിച്ചമനുവേലനു .............. ജയ: നിത്യ

൫ ഘനപീഡപൂണ്ടവനു- കാൽവരിയിൽമരിച്ചവനു
ദിനമൂന്നിലുയിർത്തെഴുന്നു- വന്ന പരനു
കനകതലമെഴുന്നു പിതൃവലമമർന്നു മദ്ധ്യസ്ഥത
കനിവിനൊടു ചെയ്യുന്ന മനുവേലനു-... ...ജയ: നിത്യ

൬. കാഹളങ്ങൾധ്വനിച്ചിടവെ- മേഘാഗ്നിജ്വലിച്ചിടവെ
വേഗമൊടുദൂതഗണം- പാഞ്ഞുവരവെ
ലോകാവസാനമതിൽ മേഘങ്ങളിൽകോടി
സൂര്യനെപ്പോലെവരും മനുവേലനു ......... ജയ: നിത്യ

൭. ശത്രുവാംസാത്താനെ- കെട്ടിവരിഞ്ഞാഴത്തിൽ
ഇട്ടടച്ചുമുദ്രയേറ്റു- വെക്കുന്നവനു
ഇദ്ധരയെ പുതുതാക്കിഭക്തരൊടിങ്ങായിരമാ
ണ്ടുത്തമമാഴ്ച്ചാഴുന്ന മനുവേലനു- ......... ജയ: നിത്യ

൮. പരമസുതരായോർക്കു- പാരിടമടക്കിയും
പരമസാലേംപുരി- പാരതിലിറക്കിയും
പരമസന്തോഷങ്ങൾ പാരതിൽ വരുത്തിയു,
പരിചോടു വാഴുന്ന മനുവേലനു- ......... ജയ: നിത്യ



# ൩.

## പുത്രനായ ദൈവത്തിന്നു മംഗളം.



| രാഗം | | താളം |
|---|---|---|
| സുരുട്ടി | പല്ലവി | ചെമ്പട |

ദേവനന്ദന! വന്ദനം- ജീവനാഥനാം
ദേവനന്ദന! വന്ദനം

അനുപല്ലവി

ദേവനന്ദനനെ! പി- താവിൻ വലഭാഗത്തിൽ
മേവിക്കൊണ്ടുദിനവും- ദിവ്യസ്തുതികളേൽക്കും.... ...ദേവ

ചരണങ്ങൾ

൧. കന്യനന്ദന! വന്ദനം- ഭൂതലെവന്ന
ഉന്നതാധിപ! വന്ദനം
മന്നിൽ ദുരിതം പൂണ്ടു- ഴന്നു പരിതാപപ്പെ
ട്ടന്നമനുജരെക്ക- നിഞ്ഞു വീണ്ടുകൊണ്ടോരു......ദേവ

൨. ഘോരസർപ്പമാം സാത്താന്റെ- ശിരസ്സുചതെ
ച്ചോരു നാഥനെ! വന്ദനം
ക്രൂരവേദനയേററു- കുരിശിൽ മരിച്ചുയിർത്തു
പാരംബഹുമാനംപൂ- ണ്ടാരോഹണമായോനെ.... ദേവ

൩, കരുണനിറഞ്ഞ കൎത്താവെ!- അശുദ്ധിനീക്കാൻ
ഉറവ തുറന്ന ഭൎത്താവെ!
ദുരിതമൊഴിച്ചെങ്ങളെ- അരികിൽ വിളിച്ചുകൃപാ
വരങ്ങൾതന്നീടുവാൻനിൻ-കരളലിഞ്ഞിടേണമെ-ദേവ

൪. വേദകാരണ കൎത്തനെ!- സൎവലോകങ്ങൾ
ക്കാദികാരണ !- വന്ദനം
ദൂതൎക്കും മനുജരിൻ- ജാതിക്കുമധിപനായി
നീതിയോടുഭരണം- ചെയ്യുതുന്നവനാം-... ... ... ദേവ

## ൨.

### യേശു ദേവനു സ്തുതി.

രാഗം
ഭൈരവി

ഏക താളം

പല്ലവി

സ്തുതിപ്പിൻ! സ്തുതിപ്പിൻ! യേശുദേവനെ- ഹല്ലെലൂയ്യപാടി
സ്തുതിപ്പിൻ! സ്തുതിപ്പിൻ! യേശുദേവനെ-

അനുപല്ലവി

സ്തുതിപ്പിൻ ലോകത്തിൻ പാപത്തെ നീക്കുവാ
നധിപനായ്വന്ന ദേവകുഞ്ഞാടിനെ- ... ... ......സ്തുതി

ചരണങ്ങൾ

൧. കരുണനിറഞ്ഞകണ്ണുള്ളോനവൻ- തൻജനത്തിൻകര
ച്ചൽ-കരളലിഞ്ഞുകേൾക്കുംകാതുള്ളോൻ- ലോകപ്പാപച്ചു
മടിനെ— ശിരസ്സുകൊണ്ടു ചുമന്നൊഴിപ്പതിന്നു
കുരിശെടുത്തു ഗോൽഗോത്താവിൽ പോയോനെ- സ്തു

൨. വഴിയും സത്യവും ജീവനുമിവനെ- അവനരികിൽവരു
വിൻ—വഴിയുമാശ്വാസമേകുമെയവൻ- പാപച്ചുമടൊ
ഴിച്ചവൻ—മഴയും മഞ്ഞും പെയ്യുമ്പോലുള്ളിൽ കൃപ
പൊഴിയുമെ മേഘത്തൂണിൽ നിന്നു പാടി- സ്തുതി

൩. മരിച്ചവരിൽനിന്നാദ്യംജനിച്ചവൻ- ഭൂമിരാജാക്കന്മാരെ
ഭരിച്ചവാഴുമേകനായകൻ- നമ്മെ സ്നേഹിച്ചവൻ
തിരുച്ചോരയിൽ കഴുകിനമ്മെ ശുദ്ധീ
കരിച്ച വിശ്വാസ്യസാക്ഷിയെ നിനച്ച ...... സ്തുതി

൪. ഏഴുപൊൻ നിലവിളക്കുകളുള്ളിൽ- നിലയക്കിധരിച്ചും
ഏഴുനക്ഷത്രംവലങ്കയ്യിലും മാറ്റിൽ- പൊൻകച്ച പൂണ്ടും
വായിലിരുമുനവാളു മഗ്നിജ്വാല
പോലെ കണ്ണുമുള്ളമാനവ മകനെ- ... ... ... ... സ്തുതി

൫. കാലുകളുലയിൽകാച്ചിപ്പഴുപ്പിച്ച- നല്ലപിച്ചളയ്ക്കൊത്തതും
ചേലൊടുമുഖഭാവമാദിത്യൻ- ശക്തിയോടുപ്രകാശിക്കും
പോലെയും തലമുടിധവളപ്പഞ്ഞി
പോലെയുമിരിക്കുന്ന ദൈവപുത്രനെ-... ... ...സ്തുതി

൬. വളരെ വെള്ളത്തിന്നിരച്ചിലിക്കൊത്തതും- ശവക്കല്ലറയിൽ
നിന്നു- വെളിയെമരിച്ചോരുയിർത്തുവരുവാനാ- യുക്കവല്ല
ഭമുള്ളതും—എളിയജനം ചെവിക്കൊൾവതുമായ
വലിയഗംഭീരശബ്ദമുള്ളോനെ-... ... ... ... ...സ്തുതി

൭. വലിയദൈവദൂതൻെറശബ്ദവും- ദേവകാഹളവുംതൻെറ
വിളിയോടിടകലൎന്നുമുഴങ്ങവെ- വാനലോകത്തിൽ നി
ന്നേശു—ജ്വലിക്കുമഗ്നി മേഘത്തിൽവെളിപ്പെടും
കലങ്ങും ദുഷ്ടർ തന്മക്കളാനന്ദിക്കും-... ... ... ...സ്തുതി

൮. ജനനമരണനാകുന്നമശിഹായെ മഹാരാജനായിൻകൎത്ത
നെ!- മണ്ണുംവിണ്ണുംപടച്ചവനെന്നും വേണ്ടു- മനുനന്ദന
നെപര— നന്ദനനെ മരിനന്ദനനെ രാജ
നന്ദനനെ നിങ്ങൾനന്ദിയോടു പാടി- ... ... ...സ്തുതി

൯. ഹല്ലേലൂയ്യപാടി സ്തുതിപ്പിനേശുവെ- യേശുനാമത്തിന്നു
ജയം- അല്ലലെല്ലാമവനകലെക്കളയുമെ- യേശുരാജാവി
ന്നോശന്നാ!— നല്ലവനാം യേശുനാഥൻവരുംസമ്പ
വല്ലഭ! യേശുവെവേഗം വരേണമെ- ... ......സ്തുതി



## ൫.

### സ്തോത്ര ഗീതം



രാഗം
നാഥനാമക്രിയ

പല്ലവി

ആദിതാളം

വന്ദിച്ചീടുന്നേൻ ഞാൻ വന്ദിച്ചീടുന്നേൻ- ദേവ
നന്ദനനെ നന്ദിയോടെ വന്ദിച്ചീടുന്നേൻ

ചരണങ്ങൾ

൧. വന്ദനത്തിൻ പാത്രവാനെ വന്ദിച്ചീടുന്നേൻ- സവ്വ
വസ്തുവിന്നും കാരണനെ വന്ദിച്ചീടുന്നേൻ
പൊന്നുലോകാധിപതിയെ വന്ദിച്ചീടുന്നേൻ- നിത്യ
പരമസ്വയാധിപനെ വന്ദിച്ചീടുന്നേൻ
മുന്നും പിന്നുമായവനെ വന്ദിച്ചീടുന്നേൻ- ... സദാ
മൂന്നാളുമൊന്നായോനെ വന്ദിച്ചീടുന്നേൻ
മന്നവരിൽമന്നവനെ വന്ദിച്ചീടുന്നേൻ-... ...മുഖം
മന്നിടത്തിൽ വച്ചുകൊണ്ടു വന്ദിച്ചീടുന്നേൻ

പല്ലവി

സ്തുതിച്ചീടുന്നേൻ വീണ്ടു സ്തുതിച്ചീടുന്നേൻ-......എങ്ങൾ
അധിപനാം ഈശോമശിഹായെ സ്തുതിച്ചീടുന്നേൻ

൨. അതിശയമുള്ളവനെ സ്തുതിച്ചീടുന്നേൻ-.........സദാ
അളവില്ലാവല്ലഭനെ സ്തുതിച്ചീടുന്നേൻ-
അതിരററഗുണവാനെ സ്തുതിച്ചീടുന്നേൻ-...... ദയ
അഖിലർക്കുംചെയ്യുന്നോനെ സ്തുതിച്ചീടുന്നേൻ
ഗതിതരും നായകനെ സ്തുതിച്ചീടുന്നേൻ-........സീന
ഗിരിയിന്മേൽ വന്നവനെ സ്തുതിച്ചീടുന്നേൻ
മതിമനസ്സാകെകൊണ്ടും സ്തുതിച്ചീടുന്നേൻ- എന്റെ
മാലൊഴിച്ച പാദംചേൎന്നു സ്തുതിച്ചീടുന്നേൻ

൫. തങ്കത്തനും കാണാത്തോനെ വന്ദിച്ചീടുന്നേൻ- ഒന്നും
ഉപമയററുള്ളവനെ വന്ദിച്ചീടുന്നേൻ
കരുണയിൻ അഴകിനെ വന്ദിച്ചീടുന്നേൻ- ... ദാവീദ
കുലമതിൽ വന്നവനെ വന്ദിച്ചീടുന്നേൻ-
മരിയമ്മകനെയെന്നും വന്ദിച്ചീടുന്നേൻ- ... ... എ
മ്മാനുവേലെദിനം തോറും വന്ദിച്ചീടുന്നേൻ-
ശരണംതരണമെന്നു വന്ദിച്ചീടുന്നേൻ-........പാരിൽ
സാഷ്ടാംഗംവീണുകൊണ്ടു വന്ദിച്ചീടുന്നേൻ- വന്ദി

൬. അക്ഷയനെ പക്ഷമോടുസ്തുതിച്ചീടുന്നേൻ- ... ധ്വനി
ച്ചല്ലേലുയ്യപാടിക്കൊണ്ടു സ്തുതിച്ചീടുന്നേൻ
രക്ഷവഴികാട്ടിയോനെ സ്തുതിച്ചീടുന്നേൻ-......നിത്യ
രക്ഷയിൻകൊമ്പായവനെ സ്തുതിച്ചീടുന്നേൻ
സാക്ഷികൂടാതറിവോനെ സ്തുതിച്ചീടുന്നേൻ- തന്റെ
സൂക്ഷമെങ്ങുമെത്തുന്നോനെ സ്തുതിച്ചീടുന്നേൻ
ലക്ഷംപേരിലുത്തമനെ സ്തുതിച്ചീടുന്നേൻ-......ആരു
ലക്ഷണപ്പരാപരനെ സ്തുതിച്ചീടുന്നേൻ- ... ...സ്തുതി

൭. എണ്ടിശയുംപോററുന്നോനെവന്ദിച്ചീടുന്നേൻ- ക്രി
സ്തുശ്രുമഹാരാജാവിനെ വന്ദിച്ചീടുന്നേൻ
കാത്തിടേണമെന്നു ചൊല്ലി വന്ദിച്ചീടുന്നേൻ- ജ്ഞാന
കാന്തനായ കർത്താവിനെ വന്ദിച്ചീടുന്നേൻ
സത്യവേദപ്പൊരുളിനെ വന്ദിച്ചീടുന്നേൻ- ......നീതി
നിത്യവും ചെയ്യുന്നവനെ വന്ദിച്ചീടുന്നേൻ
ഉത്തമനെഭക്തിയോടെ വന്ദിച്ചീടുന്നേൻ- ... ...ഇതാ
ഊഴിയിങ്കൽവീണുകൊണ്ടു വന്ദിച്ചീടുന്നേൻ- വന്ദി

൮. ധരണിയിൻരക്ഷകനെ സ്തുതിച്ചീടുന്നേൻ-......ബഹു
താഴ്മയിൽനടന്നവനെ സ്തുതിച്ചീടുന്നേൻ
ചോരവിയർത്തിററവനെ സ്തുതിച്ചീടുന്നേൻ- കേണു
സാഷ്ടാംഗം വീണവനെ സ്തുതിച്ചീടുന്നേൻ
മരക്കുരിശേറിയോനെ സ്തുതിച്ചീടുന്നേൻ- ... ...ഏഴു
മൊഴിചൊന്നു മരിച്ചോനെ സ്തുതിച്ചീടുന്നേൻ
മരണത്തെ വെന്നവനെ സ്തുതിച്ചീടുന്നേൻ-...തന്റെ
മാണവരാൽ കണ്ടവനെ സ്തുതിച്ചീടുന്നേൻ- സ്തുതി

൭. പരലോകമേറിയോനെ വന്ദിച്ചീടുന്നേൻ ......താത
പാശ്ചഭാഗത്തിരുന്നോനെ വന്ദിച്ചീടുന്നേൻ
നരകുലമദ്ധ്യസ്ഥനെ വന്ദിച്ചീടുന്നേൻ–.........എന്റെ
മുഴുമനസ്സോടുകൂടെ വന്ദിച്ചീടുന്നേൻ
വരുന്നെന്നുചൊന്നവനെ വന്ദിച്ചീടുന്നേൻ– നിന്റെ
വരവിന്നായ്നോക്കികാത്തു വന്ദിച്ചീടുന്നേൻ
പാരിടംവിധിക്കുന്നോനെ വന്ദിച്ചീടുന്നേൻ– എല്ലാം
പാദത്തിൻകീഴാക്കുന്നോനെ വന്ദിച്ചീടുന്നേൻ– വന്ദി

൮. കൎത്താക്കളിൻകൎത്താവിനെ സ്തുതിച്ചീടുന്നേൻ– നിത്യം
കഴച്ചിന്നുതുണയെന്നു സ്തുതിച്ചീടുന്നേൻ
സ്തോത്രംദിനമേല്ക്കുന്നോനെസ്തുതിച്ചീടുന്നേൻ– ശുദ്ധ
സുവിശേഷനാവുള്ളോനെ സ്തുതിച്ചീടുന്നേൻ
പാത്രമാക്കിത്തീൎക്കുന്നോനെസ്തുതിച്ചീടുന്നേൻ– ജ്ഞാന
പ്പാട്ടുകൾക്കു നായകനെ സ്തുതിച്ചീടുന്നേൻ
രാത്രിയും പകലുമെന്നും സ്തുതിച്ചീടുന്നേൻ–.... ...നിന്റെ
രാജ്യമാക്കെന്നെദേവാ! ഞാൻസ്തുതിച്ചീടുന്നേൻ– സ്തുതി



## ൩

### യേശുവിന്നു സ്തോത്രം



രാഗം ആരികലകാമോദരി — പല്ലവി — താളം ചെമ്പട

സ്തോത്രം യേശുനാഥനെ! മനുവേലനെ! മനുവേലനെ!
സ്തോത്രംയേശുനാഥനെ!

ചരണങ്ങൾ

൧. പാത്രഹീനനാകുമെന്നെ– പാൎത്തുനിൻകയ്യാലണച്ചു
ചേൎത്തുകൊണ്ടെന്റെദുരിതം– തീൎത്തുരക്ഷിക്കേണമെ

൨. വിണ്ണിലുമീമണ്ണിലും– നീയെന്നപോലാരുള്ളഹൊ
ഉന്നതനാകുന്ന യേശു– മന്നവരിൽമന്നനെ!......സ്തോ

൩. പൊന്നുലോകം തന്നിൽനിന്നു- വന്നജീവനാഥനെ!
എന്നപേക്ഷയുക്കിന്നുചെവി- തന്നുകേട്ടിടേണമെ! സ്തോ

൪. പാരമഴലോട്ടുഴലും- പാപിയാമെന്നെവെടിഞ്ഞു
ദൂരവെപോയിടരുതെ- ദാവീദിൻകുമാരനെ! സ്തോ

൫. താതനെ! എൻനാഥനെ! പാതകർസങ്കേതമെ!
നീതിയോടെദ്രുതം-വാ-ണീടുവാൻവരേണമെ- സ്തോ



# ൬.

ക്രിസ്ത്വാവതാരസ്തുതി.

താലോലപ്പാട്ടു.



| രാഗം | | താളം |
|---|---|---|
| എരിക്കിലക്കാമോദി | ചരണങ്ങൾ | ത്രിപുട |

൧. വിശ്വൈകബന്ധു വിമലൻ- പര- വിശ്വവിശ്രുതിക
രാദൻ—വിശ്വതിമിരഹരണനം- യേശു- വിശ്വവിവ
[സ്വാൻ ദിവിഷൻ.

൨. മന്നവൻദാവീദിന്മൂല-മിന്നു-വന്നുദിച്ചുമനുവേലാ
യിന്നുദയംകൊണ്ടുണ്ടായ-ഹൃദ- യാനന്ദംകൊണ്ടുനിറഞ്ഞു

൩. നിർമ്മലകന്യകാവൃന്ദം- വന്നു- നിർമ്മലനെ സ്തുതിക്കുന്നു.
സോദരിമാരെ വരുവിൻ!- പര- മോദത്തോടൊത്തൊരു
[മിച്ചു-

൪. ധന്യസംഘത്തോടുചേൎന്നു- നാമി- നന്യൂനഭക്തിക്കൈ
ക്കൊണ്ടു— ഭാഗ്യവതിയായകന്യാ- പെററ-ഭാഗ്യകിശോ
[രം സ്തുതിക്ക.

൫. ഹന്തപരമ ജനന-ഭവ- സന്തോഷമെന്തുപറവൂ!-
പൊന്നഗരവാസികളും- ദൂതർ- സന്നാഹമോടൊന്നുകൂടി

൬. എന്നുമഖിലേശ-രന്നു- പര- മോന്നതങ്ങളിൽ മഹത്വം
പാരിലെങ്ങും സമാധാനം- സവ്വ- മാനുഷരിൽ സംപ്രീ
[തിയും.

൭. ഉണ്ടാസ്സുരികെന്നുപാടി- ഇതാ-അംബർകോനെസ്തുതിക്കു
ന്നു—ഭത്തൃജനനസന്തോഷാ-ദതി-വിസ്മൃതസംഭ്രമത്തോടു

൮. സീയോനന്ദിനിമാർവന്നു-കമ-നീയകിശോരനെക്കണ്ടു,
നന്ദികലന്നു വിവിധ- മായ്സ്സാ- നന്ദംസ്തുതിപ്പാൻതുടങ്ങി

൯. ഹവ്യനിവനൊ! പരമ- ജീവ-ഹവ്യമൊ! ജീവതരുവൊ!
അററമില്ലാത്തുള്ളപാപം-നീക്കം-കുററമില്ലാത്തകുഞ്ഞാടൊ

൧൦. സപ്പഫണന്തെപിളപ്പാൻ-കന്യാ-ഗഭ്ഭത്തിൽവനാസ്ത്രീ
വിത്തൊ!—വെള്ളത്തിൽനിന്നുനോഹായെ-കാത്തി-ട്ടുള്ള
[രക്ഷിപ്പിൻ പെട്ടിയൊ!

൧൧. അഗ്രനിക്ഷിപ്തമാംവില്ലൊ!- ഇവ- നബ്രഹാംകണ്ടപര
നൊ!— യാക്കോബ്യാക്കത്തിൽകണ്ട- ദിവ്യ- മാംഗോവ
[ണിയൊശീലോയൊ!

൧൨. കണ്ടകത്തിന്റെപടപ്പിൽ- മോശ- കണ്ടമഹേശസഖി
യൊ!— മിസ്രയിലിസ്രായേൽമക്കൾ-കൊന്ന- ഉത്ത്രായ
[മാം പെസഹായൊ!

൧൩. വഹ്നിമേഘങ്ങളിൻതൂണൊ!-മേലിൽ- നിന്നുവീണുള്ള മ
ന്നായൊ!—വെള്ളമൂറം ജീവകല്ലൊ!-ശുദ്ധി- ക്കുള്ള ജീവ
[നീരുറവൊ!

൧൪. ശോഭനദേവാലയമൊ!- പരി- ശോഭിത ചിത്രമറയൊ!
പൂണ്ണവിശുദ്ധസ്ഥലമൊ!- പരി- പൂണ്ണന്റെ സാക്ഷി
[പ്പെട്ടിയൊ!

൧൫. ദിവ്യമഹത്വംവസിക്കം- അതി- ഭവ്യകരുണാസനമൊ
തങ്കവിളക്കൊകനക- പീഠ- ത്തിങ്കലെ കാഴ്ചയപ്പമൊ!-

൧൬. ഹോമബലിപീഠികയൊ!- അതിൽ- ഹോമിക്കംസവ്വബ
ലിയൊ!— ശുദ്ധസുഗന്ധധൂപമൊ!- പരി- ശുദ്ധന്മാർ
[ചെയ്യും ജപമൊ!

൧൬. പിച്ചളസൎപ്പമിവനൊ!-ജീവ-രക്ഷണ്യാസവസ്ഥലമൊ!
ആദ്യവിളിവിൻ ഫലമൊ!- ആൎക്കും- വേദ്യമല്ലാത്തപൊ
[രുളൊ!
൧൭. ഇങ്ങനെയുള്ളൊരിവനെ- നാമി- നെങ്ങനെ നിൎണ്ണയി
ക്കേണ്ടു!— അപ്പോളൊരുത്തിപറഞ്ഞു- തല്പ- മപ്പുറമങ്ങു
[പറയാം.

# ൭.

## ക്രിസ്തുവിൻെറ ജനനം.



രാഗം. ഉശാനി. | പല്ലവി. | താളം. ചെമ്പട.

ദേവനിന്നവതരിച്ചു- നമ്മെരക്ഷിപ്പാൻ
ദാവീദിന്നൂരിൽമരി- നന്ദനനായിയേശു.—ദേവ.

അനുപല്ലവി.

ദേവൻവിലക്കിയപൂ- ങ്കാവിൽ കനിയെത്തിന്ന
പാപമൊഴിപ്പാൻനീതി- മേവും സ്വൎഗ്ഗത്തിൽനിന്നു
ചാവുകഷ്ടസങ്കട- നോവു നിറഞ്ഞുദോഷ
ഭൂവിൽ വന്നു മനുജ- ഭാവമെടുത്തുയേശു ദേവ.

ചരണങ്ങൾ

൧. എളിയവേഷമെടുപ്പാനാ- ഢ്യവാവലിയ
ദേവസുതൻവന്നതും- പാപപ്പെട്ട കന്യയാം
മറിയയിലുത്ഭവിച്ചതും- ചെറിയബെത്ത
ലേ മെന്നൂരിൽപിറന്നതും- പഴന്തുണിയാൽ
ചുററിപ്പൊതച്ചുപശു- തൊട്ടിയിൽ കിടന്നതും
ഓൎക്കിലെത്രയുമത്ഭുതം- അവൻ കരുണ
പാൎക്കിൽപറവാനെളുതൊ? അല്ലല്ലിസഖി
ഉള്ളംനിറഞ്ഞുകൃപാ- വെള്ളമൊഴുകിവന്നു
ചൊല്ലെഴമധരത്തി- ലല്ലൊപകൎന്നിരിക്കു
ന്നില്ലാ സംശയം ലോക- മെല്ലാമുള്ളപാപത്തി
ന്നല്ലലൊഴിപ്പാനിവൻ വല്ലഭൻ ക്രിസ്തുയേശു- ദേവ

൨. കരുണയും സത്യവുമിതാ- നന്നായിണങ്ങി
ഇവനിൽ വിളങ്ങുന്നഹൊ- നീതിസമാധാനങ്ങൾ
തമ്മിൽ ചുംബിച്ചീടുന്നു- ഭൂമിയിൽ നിന്നു
സത്യമുളച്ചീടുന്നു- സ്വൎഗ്ഗത്തിൽ നിന്നു
നീതിനോക്കുന്നു ദേവൻ- നന്മയെ നൾകീടുന്നു
ഇരവില്പിടയർതങ്ങടെ- കൂട്ടത്തെകാത്തു
വെളിയെ പാൎത്തിരിക്കുന്നേരം- അവരരികിൽ
നിന്നൊരു ദൂതൻചുററി- മിന്നുന്ന മഹത്വം ഭ
യന്നവരപ്പോളുവൻ- ചൊല്ലുന്നു സുവിശേഷം
മന്നിടത്തുള്ളോൎക്കെല്ലാം-വന്നുളവാം സന്തോഷ
മിന്നുനിങ്ങൾക്കറിയി- ക്കുന്നു രക്ഷകനേശു.... ദേവ

൩. അന്നേരം സ്വൎഗ്ഗസേനകൾ- ആ ദൂതനോടു
ചേൎന്നിന്നു ദൈവത്തെ- വാഴ്ത്തിസ്തുതിച്ചീടിനാർ
ഉന്നതങ്ങളിൽ മഹത്വം- ദേവദേവന്നു
മന്നിടത്തിൽ സമാധാനം- മനുജകുല
ത്തിന്നു മഹാസംപ്രീതി- യുണ്ടായ്വരട്ടെ! യെന്നാർ
പിന്നീടിടയർചെന്നു- മറിയയോടെ സ-
ഫെന്നവരോടുകൂടെ- കുഞ്ഞിനെക്കണ്ടു
നന്ദികലൎന്നു ദൂതർ- ചൊന്നവണ്ണമറിയി
ക്കുന്നു കേട്ടവരൊക്കെ- നിന്നതിശയിക്കുന്നു
നന്ദനനെക്കുറിച്ചു- ചൊന്നവയെല്ലാമമ്മ
നന്നായ്സൂക്ഷിച്ചുധ്യാനിക്കുന്നിതെന്നേന്നാലേശു-
ദേവ.

——∞:∞:∞——

# ൯.

## സ്തോത്ര ഗീതം



രാഗം ഉശാനി | പല്ലവി | താളം ത്രിപുട

യേശുദേവ! യേശുനായക! ശ്രീ യേശുനാഥ!
യേശുദേവ! യേശുനായക!

ചരണങ്ങൾ

൧. ദാസരിന്നഴലൊഴിച്ചുള്ളിൽ- ആനന്ദമേകും
യേശുവെ കൃപയിന്നഴകെ!
നാശലോകത്തിൽമനുഷ്യ- നായുദിച്ചു മെയ്യെളിച്ചും
വീശുമതിശോഭയുള്ളോരു- വെളിച്ചത്തി
ന്നീശനെ! യേശുനായകനെ!.................. ........യേശു

൨. ആയിരമായിരം വാനവർ- വണങ്ങും പതി
നായിരം പേരിലുത്തമനെ!
കായമെടുത്താദി പാപ-മേററതിനെമാററുവാനാ
ന്യായമററുള്ളോരുകുഞ്ഞാടാ- യൂഴിയിൽ വന്ന
മാനവനെ! യേശുനാഥനെ!- ...................... .. യേശു

൩. പാപമെല്ലാമൊഴിപ്പതിനാ- യ്പിതാവിൽ നിന്നു
താപമററോരാണയിനാലെ
ശോഭനമായ്മുദ്രയിട്ടു-ള്ളോരു പട്ടച്ചട്ടനീട്ടേ
അപ്പനിഷ്ടം ചെയ്വതിന്നായി- വന്നയേശു
ക്രിസ്തുനെ! മഹാപുരോഹിതാ .................. യേശു

൪. പാതകനാകുന്ന സാത്താനെ- ജയിപ്പതിന്നു
യൂദകുലശേഖരനായി
ബേതലേമെന്നൂരതിൽ ദാ-വീദിനില്ലം തന്നിലുള്ള
കന്നിമരിതന്നുദരത്തിൽ- വന്നുപിറന്ന
യേശു മഹാരാജരാജനെ!..............................യേശു

൫. ജ്ഞാനമററുള്ളോരുലോകത്തി- ന്നിരുളകററി
വാനരാജ്യത്തിൻ രഹസ്യങ്ങൾ
മാനവരിന്നുള്ളിലാക്കി-ദീനമൊക്കെഭേദമാക്കി
ഹീനരെചേത്തുസുവിശേഷി- ച്ചെളിയവൎക്ക്
വന്ന യേശുവെ! പ്രവാചക!-......................യേശു

൬, സ്നാപകനാകും യോഹന്നാനാൽ- യറ്റ്നദിയിൽ
ശോഭനമാസ്സ്നാനമേററുടൻ
പ്രാവുപോലാത്മാവിറങ്ങി-തന്നിൽവന്നുവാനിൽനിന്നു
ദേവനിവനെൻപ്രിയപുത്ര- നെന്നുചൊന്ന
ജീവസാക്ഷിയേററ യേശുവെ! .................... യേശു

൭, നാല്പതുനാളുപോഷിച്ചപിൻ- തിരുമേനിയി
ലേല്പതിന്നഗ്നിയമ്പുകളെ
ഉൾപ്പുകയോടെയ്യുസാത്താ-നപ്പൊളിരുവാളുലവാ
ളെപ്പിടിച്ചുവെട്ടിയവനെ- ജയിച്ചു പിന്നി
ലാക്കിയ ശ്രീയേശുവീരനെ!.......................യേശു

൮. പന്തിരണ്ടു ശിഷ്യരെപല- തൊഴിലിൽ നിന്നു
സ്വന്തമായ്ത്തെരിഞ്ഞെടുത്തുടൻ
തന്റെമാഗ്ഗമായവൎക്ക- ചന്തമോടെതാനുരച്ചു
തന്തിരുനാമംവഹിപ്പാനാ- സ്പദമേകിയ
തന്തയെ! ശ്രീയേശുഗുരുവെ!.........................യേശു

൯. തന്നുടെ ശിഷ്യരും മാതാവുമാ- യിക്കാനായിൽ
ചെന്നുകല്യാണ വിരുന്നിന്നായി
അന്നവിടെവീഞ്ഞുകുറ-വെന്നറിഞ്ഞാറുകല്പാത്ര
ത്തിൽനിറപ്പിച്ചുള്ളവെള്ളത്തെ വീഞ്ഞാക്കി തീൎത്തോ
രുന്നത മഹൽപയേശുവെ!...............................യേശു.

൧൦. വല്ലഭമുള്ളവചനത്താൽ- കപ്പന്നഹൂമി
ലുള്ളോരു പ്രഭുവിന്മകനെ
ഉള്ളമലിവോടു ചാവി-ന്നുള്ളൊരു രോഗത്തിൽനിന്നു
അല്ലലെല്ലാമൊഴിച്ചുനല്ല- സുഖമാക്കിയ
നല്ലവ! ശ്രീയേശുവല്ലഭ!..............................യേശു

൨൨. നിന്നരുളാലതിശയമാ- ല്പേത്രൻമുതലാം
നിന്നുടെശിഷ്യർ മീൻ പിടിച്ചു.
നിന്നരുളിന്നുക്കി നാലൊ-രു നരനിൽ നിന്നു ദുരാ.
ത്മാവൊഴിഞ്ഞുകൈപിടിച്ചുടൻ- ശീമോന്റമ്മാവി
യമ്മയിൽ നിന്നു ജ്വരംനീങ്ങി. ..................... യേശു

൨൩. കുഷ്ഠരോഗിവന്നപേക്ഷിച്ചു- തൃക്കരം നീട്ടി
ത്തൊട്ടവനെ ശുദ്ധമാക്കി നീ.
കട്ടിലിൽകിടന്ന പക്ഷ-വാതരോഗിയേയും മൂപ്പു
ത്തെട്ടു കൊല്ലം വ്യാധിപിടിച്ചു- വലഞ്ഞുകഷ്ട
പ്പെട്ടവനെയും സുഖമാക്കി......................... . . ...യേശു

൨൪. കൈവറണ്ടോൻ കൈക്കപുഷ്ടിയാ- ശതാധിപന്റെ
സേവകന്നു സുഖമുണ്ടായി.
ചാവണഞ്ഞുള്ളോവിധവ-യിന്മകനുണർന്നുതിരു
നാവനങ്ങി കാററുകൾ നിന്നു- കടലുമന്നു
ദേവനെ! നിൻശക്തിയിൽ നിന്നു......... ...... യേശു

൨൫. ഭൂതമുറഞ്ഞന്ധനായുള്ളോ- രുമന്നനാവും
നാഥനെ! കാഴ്ചയും നീനൾകി
പാർത്തുനിപറഞ്ഞ നേര-ത്താത്തണഞ്ഞോരാളിൽനിന്നു
പാർത്തലെഗിരയോനൊഴിഞ്ഞവ- പന്നികളിൽപോ
യ്ലാത്തതാലവ മുങ്ങിച്ചത്തു ..............................യേശു

൨൬. ചത്തവരിൽനിന്നുണർത്തി നീ- യായീർ മകളെ
രക്തവാർച്ചയുള്ളവൾ നിന്റെ
വസ്ത്ര വിളുമ്പത്തുപിടി-ച്ചത്തലൊഴിഞ്ഞററു രോഗ
മെത്തിനാർ പിൻനിന്നരികത്തി- ലിരുകുരുടർ
തൊട്ടുനീ കണ്ണുകൾതുറന്നു..............................യേശു

൨൭. വന്നൊരുമൂകനുരിയാടി- പിശാചവനിൽ
നിന്നുനീ നീക്കിയ നേരത്തു
തിന്നുതൃപ്തരായിവന്ന-യ്യായിര പേരപ്പമഞ്ചിൽ
നിന്നവനീവാഴ്ത്തിയതിൽ പി- ന്നാഴിമേൽ കൂടെ
ചെന്നുശിഷ്യർ വിപത്തൊഴിച്ചു..................... യേശു.

൧൭. ഉൾക്കനിഞ്ഞു വെക്കമൊഴിഞ്ഞു പിശാചൊരുഫെ-
നിക്കിയാസ്ത്രീ പുത്രിയിൽനിന്നു
വിക്കനാംചെവിടനെനീ- കേൾക്കയുമുരയ്ക്കയുമാ
റാക്കിനാലായിരമാളുക- ളേഴപ്പംനീകൊ
ടുക്കയിൽ തൃപ്തരായി തിന്നു ... ... ... ... ... ...യേശു

൧൮. കണ്കുരുടൻ കണ്ണിൽ നീ തുപ്പി- തൃക്കരം വെച്ചു
പക്കിയായെല്ലാരെയും കണ്ടു
തിങ്കൾബാധയുള്ളവനു- നിങ്കൽനിന്നു ചെമ്മവന്നു
കണ്കുരുടായി ജനിച്ചവൻ- നിൻകല്പനയാൽ
കണ്കഴകികാഴ്ചലഭിച്ചു ... ... ... ... ... ... ... ... യേശു

൧൯. പത്തുമെട്ടും വത്സരമായി- രോഗത്തിനാൽ കൂ-
നത്തിയായൊരുത്തിമേൽ നിന്റെ
കൈത്തളിർവെച്ചു നിവിർന്നൊ-രുത്തനെമഹോദരരോ
ഗത്തിൽ നിന്നു സ്വസ്ഥമാക്കി നീ ശുദ്ധരായ്വന്നു
പത്തു കുഷ്ഠരോഗികൾ നിന്നാൽ.................. യേശു

൨൦. ചത്തപിൻലാസറാംസ്നേഹിതനവൻ- നിൻചൊൽവിളിയിൻ
ചെത്തമതുകേട്ടുയിർത്തിതു
ചത്തകണ്ണരാമിരുവർ- ചിത്തമലിവുററുനീ കൈ
തൊട്ടനേരം ജീവകണ്ണരാ- യോരത്തിമരം
ചത്തുണങ്ങിനീ ശപിച്ചതാൽ ... ... ... ... ... ... യേശു

൨൧. ഉലകിലുള്ളപിഴകളെയെല്ലാം- ചുമന്നെടുത്തു
കളവതിന്നു ഗത്ഥശെമേനെന്ന
തലമതിൽപോയ്ക്കൂറിനമൾപ്പാ-ടനുഭവിച്ചുപരിതപിച്ചി
ട്ടുടൽവിയർത്തുതിരുശരീരത്തിൽ- നിന്നു ചൊരിഞ്ഞു
രുധിരമിപ്പാപിയെക്കനിഞ്ഞു ... ... ... ... ... ... യേശു

൨൨. ഇരുളുമന്നപരജനംവന്നു- നിന്നെ പ്പിടിപ്പാ
നരികിലണയുമളവിലൊരുവന്റെ
ചെവിയററുഝടുതിപേത്രു-നവനുതൃക്കൈസുഖമതേകി
കഠിനകയ്യർകൈകളിലയ്യോ- നിന്നെ നീ വിററു
കഠിനനാമെന്നിൽ കനിവുററു ... ... ... ... ... ... യേശു

൨൩, കുലവിധിച്ചുതലവരേല്പിച്ചു- നിന്നെപ്പിലാതൻ
വിലമതിച്ചും കുരിശിന്നേല്പിച്ചു
പലവിധപ്പാടേററപിമ്പു- കുരിശിലെച്ചാവനുഭവിച്ചു
പുതുശവക്കല്ലറയിലടക്കി- പാതാളത്തി
ലെത്തിമൂന്നാം നാളിലുയൎത്തു........................യേശു

൨൪. ഗലിലയായിൻ കടപ്പിലെക്കരയിൽ- ശിഷ്യൎക്കുമൂന്നാം
തവണനീപ്രത്യക്ഷമായപ്പോൾ [ശരായി
ഇരവിലൊക്കെപ്പണികൾനോക്കി- വിഫലരായി വിവ
മരുവുമവരോടരുളിവീശുവാൻ- വീശിനാരേശി
വലയിൽവളരെ വലിയമത്സ്യങ്ങൾ...... ...........യേശു

൨൫. എളിയശിഷ്യൎക്കമലനാത്മാവെ- നല്കുവാൻ സ്വൎഗ്ഗ
സ്ഥലപിതാവിൻവലമമന്നോനെ!
പുഴവതായോരടിയനുനിൻ- കഴലിണത്താരഭയമെന്നെ
കരളലിഞ്ഞുകൃപയിൽനടത്തി- നീവതന്നേരം
കനകല്ലോകം ചേൎത്തുകൊള്ളുക .................... യേശു

---

## ൧൦.

# ക്രിസ്തുൻറകഷ്ടാനുഭവചരിതം
# ഒന്നാംഖണ്ഡം.

ബെത്ഥന്യാഭിഷേകം.

ചെറുശേരിമട്ടു.

ഖണ്ഡങ്ങൾ.

൧. പാപഭാരംനീക്കാൻപാരിലുദിച്ചോരു
ദേവകുഞ്ഞാടാകുംയേശുദേവൻ
ആറുനാൾമുമ്പിൽപെസഹാപെരുനാളി
ന്നാരംഭത്തിനുതൻ ശിഷ്യരുമാ (യി)

൬. എത്തിബെത്ഥന്യാഗ്രാമത്തിങ്കലുള്ളോരു
കുഷ്ഠരോഗിയാം ശീമോന്റെ വീട്ടിൽ.
കർത്താവിന്നത്താഴമന്നുണ്ടാക്കിനാരങ്ങോർ
മർത്ഥായും ശുശ്രൂഷ ചെയ്തീടിനാൾ.

൭. ശിഷ്യരുമായി ഭുജിപ്പാനിരുന്നുമ
നുഷ്യമകനാകുമേശുദേവൻ.
ചത്തവരിൽനിന്നുണർത്തിയ ലാസറു
മത്താഴത്തിന്നായി ചേർന്നിരുന്നു.

൮. അപ്പോളൊരുറാത്തലേറെവിലയുള്ള
ശുദ്ധജടാമാംസി തൈലവുമാ
യൻപോടുവന്നു മറിയയുമത്തൈലം
തമ്പുരാൻതന്റെ തലയിൽവീഴ്ത്തി

൯. കാലുകളിൽ തേച്ചു തോർത്തികുഴലിനാ
ലേലോട്ടതന്റെ തലമുടിയാൽ.
അത്തൈലത്തിന്റെ സുഗന്ധമാവീട്ടിന്ന
കത്തുനിറഞ്ഞു ചമഞ്ഞുതോർത്തു

൰. തന്നുടെ ശിഷ്യരിലേകൻ ശീമോന്മകൻ
തന്നെകാണിപ്പോൻ യൂദാസ്കറിയോത്ത
ഇത്തൈലം മുന്നൂറുവേപ്പണത്തിന്ന
വിറ്റെളിയോൎക്ക് നൾകാഞ്ഞതെന്തു?

൰൧. എന്നാനെളിയോരെതാൻ വിചാരിച്ചല്ല
ചൊന്നതിവ്വണ്ണമവൻ കള്ളനും
കയ്യിൽപണപ്പയ്യുള്ളോനു മതിലിട്ടം
വ്യയ്യംചുമപ്പോനു മാകയാലെ.

൰൨. മററുംചിലശിഷ്യർ നീരസം ഭാവിച്ചു
തെററായുരച്ചു യൂദാവെപോലെ
ഇന്നഷ്ടമെന്തിന്നീതൈല മേറപ്പണ
ത്തിന്നു വിററു ദരിദ്രന്മാൎക്കായി

൰൩. നൾകായിരുന്നെല്ലോയെന്നാലതറി
ഞ്ഞേശുകിവചനമവരോടേശു
ഇങ്ങിവളെ വിട്ടുവിൻനിസ്ത്രീക്കേററവും
നിങ്ങളലമ്പലുണ്ടാക്കാനെന്തു?

൧൦. എന്നിലിവളൊരു സൽക്രിയ ചെയ്തല്ലൊ
എന്നാൽ ദരിദ്രരെല്ലായ്പ്പൊഴുമെ
നിങ്ങൾക്കിങ്ങുണ്ടു വിചാരിക്കുമ്പൊളൊക്കെ
നിങ്ങളവൎക്കു നന്മചെയ്തീടാം,

൧൧. എല്ലായ്പ്പൊഴും ഞാനൊനിങ്ങളോടു കൂടെ
ഇല്ലയിവളാവതോളം ചെയ്തു
എന്നെ ശവാലങ്കാരം ചെയ്വാനായിവൾ
ഇന്നിത്തൈല മെന്ദേഹത്തിലാക്കി

൧൨. പാൎത്തലംതന്നിലെവിടെയൊ യീനല്ല
വാൎത്തഘോഷിക്കപ്പെട്ടീടുന്നതു
ഉള്ളവണ്ണമിവൾ ചെയ്തതുമങ്ങെല്ലാം
ചൊല്ലപ്പെട്ടുമവളിന്നോൎമ്മെക്കായി

൧൩. സത്യമേൻഞാൻ നിങ്ങളോടു ചൊല്ലുന്നു എന്ന
എമ്മാനുവേലെ !മനം കനിഞ്ഞു
ഒന്നിനുംകൊള്ളരുതാത്ത യിമ്മണ്ണിൽക
തണറപൊഴിഞ്ഞു ചെഴിപ്പാക്കുക!



## ൧൧.

### നഗരപ്രവേശനം.



രാഗം ഉശാനി — ഖണ്ഡങ്ങൾ — താളം ചെമ്പട

൧. മറുദിവസംമറിയമകൻ- യറുശലെമിൽവരുന്നുണ്ടെന്നു
അറിഞ്ഞുബഹുജനമവനെ- എതിരേല്പാൻപുറപ്പെട്ടുപോ
൨. യീത്തപ്പനകുരുത്തോലകൾ- ചേൎത്തുകയ്യിലെതിരേററു
ചീൎത്തമോദമന്പൂണ്ടവനെ- വാഴ്ത്തിമഹാനന്ദത്തോടെ
൩. മന്നവനാംദാവീദിന്റെ- നന്ദനനുഹോശിയന്നാ!
ഉന്നതങ്ങളിൽഹോശാന്നാ!- എന്നട്ടഹാസിച്ചുചൊല്ലി.
൪. കൎത്താവിന്റെതിരുനാമത്തിൽ- വരുമിസ്രായേലിന്മഹാരാ
ജാ- വാഴ്ത്തപ്പെട്ടോനാകയെന്നു- ആൎത്തവർകീൎത്തിച്ചീടി
[നാർ.

൬. കഴുതക്കുട്ടികണ്ടിട്ടേശു- കയറിയതിന്മേലിരുന്നു
അത്ഭുതഭയം നിനക്കേതും പരമസീയോന്മല മകളെ!

൭. കണ്ടാലും നിന്മഹിപൻ- കഴുതക്കുട്ടിപ്പുറത്തുകേറി
കൊണ്ടുവരുന്നെന്നെഴുതി- ട്ടുണ്ടതുപോൽ നിവൃത്തിവന്നു

൮. പരമനോടുകൂടെവന്ന- പുരുഷാരം മുന്നടന്നു
മരിച്ചവരിൽനിന്നവൻലാ- സറിനെന്നാലാം ദിനമുണ
[ർത്തി.

൯. എന്നുസാക്ഷിപകർന്നിരുന്നാ-രെന്നതുകേട്ടുടൻജനങ്ങൾ
വന്നുമഹാനന്ദത്തോടു മന്നവനെഎതിരേററു.

൧൦. ആരിശന്മാരുണ്ടുപരിശർതമ്മി- ല്ലുറഞ്ഞുനമുക്കൊരുഫലവും
വരുന്നില്ലെന്നു കണ്ടോലോക- മവനോടിതാചേർന്നു
[പോയി!

൧൧. അഴകിയൊരുമണവാളനെ! കഴലിണയെകരുതിവന്ന
അഴകിനാറുമിപ്പുഴതിയാളെ- കഴകിനിന്റെകാന്തയാക്ക!

## ൧൨.

### ക്രിസ്തുവിനെ കൊല്ലുന്നതിനുള്ള ആലോചന.

(പാനമട്ടു.)

ഖണ്ഡങ്ങൾ

൧ പെസ്ക്കായെന്നു പേരുള്ള പുളിപ്പില്ലാ
ത്തുത്സവം സമീപിക്കുമ്പോളേശുവും
രണ്ടുനാൾ കഴിഞ്ഞു പെസഹാവരു
ന്നുണ്ടെന്നുള്ളതു നിങ്ങളറിയുന്നു

൨. അന്നുക്രൂശിൽ തറപ്പാൻ മനുജന്റെ
നന്ദനനേല്പിക്കപ്പെടും നിശ്ചയം
എന്നുതന്റെ ശിഷ്യന്മാരോടുരചെയ്തു
അന്നുതന്നെ പ്രധാനാചാര്യന്മാരും

൩. ശാസ്ത്രിമാരും ജനത്തിന്മൂപ്പന്മാരും
ചീത്തുകയ്യായെന്ന മഹാചാര്യന്റെ
വീട്ടിൽവന്നു കൂടിമന്ത്രിച്ചു ജന
ക്കൂട്ടത്തെ ഭയപ്പെട്ടതുകൊണ്ടവർ

൪. നല്ലവനെപ്പിടിച്ചുപായം കൊണ്ടു
കൊല്ലുവാനായ്വഴിയന്വേഷിച്ചിട്ടും
മാലോകരിൽ കലഹമുണ്ടാം പെരു
നാളിലായാലതിങ്കലരുതെന്നാർ.

൫. അന്നു പന്തിരുപേരിലേകൻ ശീമോൻ
നന്ദനനാകും യൂദാ ഇസ്കറിയോത്ത
ചെന്നുകണ്ടു പ്രധാനാചാര്യന്മാരോ
ടിന്നിനിക്കെന്തു നല്കാൻ മനസ്സുണ്ടു?

൬. എന്നാൽ ഞാനവനെ നിങ്ങൾക്കേല്പിച്ചു
തന്നുകൊള്ളാമെന്നു പറഞ്ഞീടിനാൻ.
ആയതു കേട്ടു സന്തോഷമുണ്ടവർ
ആയവന്നു ദ്രവ്യംകൊടുക്കാമെന്നു

൭. വാക്കു നൾകീട്ടവന്നങ്ങു മുപ്പതു
ശേക്കൽതൂക്കം വെള്ളികൊടുത്തീടിനാർ
യൂദനും കൈകൊടുത്തശേഷം ജഗ
ന്നാഥനെ ജനക്കൂട്ടമില്ലാത്തപ്പോൾ

൮. കഷ്ടമായവൎക്കൊറ്റി കൊടുപ്പാനാ
യുഷ്ടൻതക്കമന്വേഷിച്ചു വന്നിതു
യേശു ദേവ! പെസഹാകുഞ്ഞാടെ! നിൻ
ദാസനാമടിയൻ ചെയ്യു പാതക
മാസകല പൊറുത്തു കൃപയിലീ
നീചനെ നടത്തീടുക ദൈവമെ!



# ൧൩.

# രണ്ടാം ഖണ്ഡം.

## പെസഹായ്ക്കൊരുക്കം

രാഗം ഭൈരവി — ഖണ്ഡങ്ങൾ — താളം ത്രിപുട

൧. ചൊല്ലേഴുംപെസ്കായെന്ന- പുളിപ്പില്ലാത്തനാളായി
ശിഷ്യ- രേശുവിന്നരി- കെചെന്നുനിന്ന
ക്കേതിടത്തിൽ പെസഹാഭക്ഷിപ്പാനാ

൨. ഞങ്ങളൊരുക്കേണ്ടു- എന്നുമംഗലനോടവർ
ഉര-ചെയ്യതിന്നാദി-നാഥനപ്പോടു-
പേത്രുയോഹന്നാന്മാരെ- നിയോഗിച്ചു.

൩. പട്ടണത്തിൽ ചെല്ലുമ്പോൾ- കുടം വെള്ളവുമ്മേന്തു
ഒരു-വനെതിരെവരു-ന്നിങ്ങളായ
വൻകടക്കുന്ന വീട്ടിൽപിഞ്ചെന്നുടൻ

൪. വീട്ടുടയവനൊടു-പറവീനിവ്വണ്ണംനിങ്ങൾ
എന്റെ-കാലമാസന്ന-മായിരിക്കുന്നു-
ഞാനെൻ ശിഷ്യരുമായി പെസഹായെ

൫. ഭക്ഷിപ്പാനുള്ളശാല- എവിടെഎന്നു നിന്നോടു
പറ-യുന്നിതുഗ്ഗുരു- വെന്നുചൊല്ലുവി-
നെന്നാലായവൻ നന്നായൊരുക്കിയ

൬. വന്മാളിക നിങ്ങൾക്കു- കാണിക്കുമവിടെനിങ്ങൾ
ഒരു-ക്കീടുവിൻ നമു- ക്കായെന്നാജ്ഞയു-
ക്കേപുറപ്പെട്ടവിടെ നിന്നു ശിഷ്യർ

൭. പട്ടണന്തന്നിൽവന്നു- തങ്ങളോടുരച്ചവണ്ണ
മവർ- കണ്ടുമോദമുൾ-ക്കൊണ്ടവിടെച്ചൊ-
ല്ക്കൊണ്ടപെസ്കാശനമൊരുക്കീടിനാർ

൮. മന്നാ! കൃപക്കടലെ! ജീവതണ്ണീരിന്നുറവെ!
നില-ത്തിന്നായുംവള-ത്തിന്നായുമാകാ-
ത്തിന്നീച്ചാരത്തിന്നു രസമേകുക- (മന്നാ! കൃപ)

—∞✱∞—

## ൧൪

### ക്രിസ്തുശിഷ്യരുടെ കാലുകളെ കഴുകിയതു.



രാഗം
കാമോദരി

ഖണ്ഡങ്ങൾ

താളം
ചെമ്പട

൧. ഈ ലോകം വിട്ടേശു നായകൻ തന്റെ പി-
താവിന്നരികിൽ പോവാനുള്ള
നാഴിക വന്നെന്നറിഞ്ഞീലോകത്തിൽ ത
നിക്കുള്ളോരെ സ്നേഹിച്ചു.

൨. അന്തത്തോളമവരെ സ്നേഹിച്ചു ക്രിസ്തു
നന്തിയായ നേരത്തിൽ- ശിഷ്യർ
പന്തിരുവരോടും കൂടെ വന്നത്താഴ
പന്തിയിൽ ചാരിക്കൊണ്ടു

൩. പിന്നെപ്പുറമവരോടു പറഞ്ഞിതു
കഷ്ടപ്പെടുന്നതിന്നു- മുന്നി
ലിന്നിപ്പെസഹാനിങ്ങളോടു കൂടെ ഞാൻ
ഭക്ഷിപ്പാനാഗ്രഹിച്ചേൻ

൪. എന്തെന്നാലായതു ദേവരാജ്യത്തിങ്കൽ
പൂർണ്ണമാകുവോളം ഞാ- നിനി
ബന്ധിക്കയില്ലതിൽ നിന്നെന്നു ഞാൻ നിങ്ങ
ളോടു പറയുന്നിതു,

൫. അത്താഴമാരംഭിക്കുമ്പോൾ പിതാവെല്ലാം
തങ്കയ്യിലേല്പിച്ചതും- ദൈ
വത്തിൽനിന്നുതാൻ പുറപ്പെട്ടുവന്നതും
ദൈവത്തിൻ സന്നിധിയിൽ

൬. കേറിപ്പോകുന്നതും നാഥനറിഞ്ഞിട്ടു
ത്താഴത്തിൽ നിന്നെഴുന്നു- വസ്ത്രം
ഊരിവെച്ചുതന്നരയിലൊരു ചേല
ഖണ്ഡമെടുത്തു കെട്ടി.

൭. വെള്ളമൊഴിച്ചോരു പാത്രത്തിൽ ശിഷ്യരിൻ
കാലുകളെക്കഴുകി- ച്ചെട്ടി
യുള്ളശീലകൊണ്ടു തോൎത്തിതുടച്ചുല
ത്തീടുവാനാരംഭിച്ചു.

൮. പിന്നെപ്പരൻ ശീമോൻ പേത്രന്റടുക്കൽ വ
രുമ്പോൾ കൎത്താവെ എങ്കാൽ- കഴ
കുന്നുവൊഴിയെന്നവൻ ചൊന്നതിന്നേശു
നാഥനുമുത്തരമായി

൯. ഞാനിച്ചെയ്യുന്നതിപ്പോളറിയുന്നില്ല
പിന്നെനീതാനറിയു- മെന്നു
ചൊന്നാനെൻ കാലുകളെന്നും കഴുകേണ്ടാ
എന്നുപേത്രൻ പറഞ്ഞു.

൰. ഉന്നതനാമേശു ദേവൻ പറഞ്ഞുതി
ന്നുത്തരം പേത്രനോടു- ഞാൻ
നിന്നെക്കഴുകാഞ്ഞാലെന്നിൽ പങ്കുനിന
ക്കില്ലെന്നു നീധരിക്ക!

൰൧. പേത്രനെന്നാറെ പറഞ്ഞുപരനോടു
കൎത്താവെ! കാലുകളെ- എന്നു
മാത്രമല്ല എൻ കൈകളും തലയും കൂടെ
എന്നതിന്നേശു പരൻ

൰൨. ചൊല്ലുന്നുസ്നാനം കഴിച്ചവനംഗം മു
ഴുവനും ശുദ്ധമതാൽ- കാലുകൾ
അല്ലാതെകണ്ടു കഴുകുവാനാവശ്യ
മില്ലെന്നുബോധിക്കണം.

൰൩. ശുദ്ധരത്രെ നിങ്ങളെല്ലാരുമല്ലെന്നാൻ
തന്നെക്കാണിപ്പവനെ- സൎവ്വ
കൎത്തനറിഞ്ഞുതാലെല്ലാരും ശുദ്ധര
ല്ലെന്നു പറഞ്ഞുതത്രെ.

൰൪. ഇവ്വണ്ണം താഴ്മയിൽ മെയ്യഴികാണിച്ച
ദിവ്യപരമഗുരൊ!- ഞാൻ
ചൊവ്വെവിനയ വഴിയിൽ നടപ്പാൻ നി
ന്നാത്മാവെ നൽകീടുക.

# ൧൫

## ക്രിസ്തു താഴ്മയുപദേശിച്ചതു.



രാഗം
ആനന്ദഭൈരവി　　　　ഖണ്ഡങ്ങൾ　　　　ചെമ്പട

൧ ക്രിസ്തുയേശു ശിഷ്യരുടെ കാലുകളെ- കഴു
കീട്ടു തന്നുടുപ്പുകളുടുത്തശേഷം
പിന്നെയും ചാരിയിരുന്നു ചൊന്നവരോടു- ഞാൻ
ഇന്നു നിങ്ങളോടു ചെയ്തതിന്നതെന്നുള്ളിൽ

൨. നിങ്ങളറിയുന്നുവൊ? ഗുരുവുമധിപ- നുമെ
ന്നിങ്ങനെ നിങ്ങൾ വിളിച്ചിടുന്നിതെന്നെ.
അങ്ങനെ ഞാനാകയാൽ നന്നായുരയ്ക്കുന്നു- യെന്നാൽ
നിങ്ങളുടെ നാഥനും ഗുരുവുമായ ഞാൻ

൩. നിങ്ങളിൻ പാദങ്ങളെ കഴുകിയെങ്കിൽ- തമ്മിൽ
നിങ്ങളും പാദങ്ങൾ കഴുകേണ്ടതാകുന്നു
നിങ്ങളോടു ചെയ്തവണ്ണംനിങ്ങളും ചെയ്വാ- നൊരു
മംഗല ദൃഷ്ടാന്ത മിന്നു തന്നു നിങ്ങൾക്കു

൪. ആമനാമേൻ നിങ്ങളോടു ഞാനുരയ്ക്കുന്നു- തങ്ക
ത്താവിനെക്കാൾ ദാസനുമയച്ചവനെക്കാൾ
ദൂതനും വലുതല്ലിവ നിങ്ങളറിയു-ന്നെങ്കിൽ
ചെയ്യുവന്നാലവ നിങ്ങൾ ധന്യരാകുന്നു.

൫. നിങ്ങളെല്ലാവരും ധന്യരെന്നു ചൊല്ലുന്നീ- ലഞാ
നിങ്ങു തെരിഞ്ഞെടുത്തോരെ ഞാനറിയുന്നു
അപ്പമെന്നോടു തിന്നുന്നോനെന്റെ നേരെ- തന്മ
ടമ്പുയർത്തിയെന്നു തിരുച്ചോൽ നിവൃത്തിക്കും

൬. സംഭവിക്കും മുമ്പിലതു ചൊല്ലിനേനിനി- യതു
സംഭവിച്ചീടുമ്പൊഴെ ഞാൻ തന്നെയെന്നതു
നിങ്ങൾ വിശ്വസിച്ചുകൊൾവാനുണ്മയിൽ തന്നെ- ഞാ
നിങ്ങളോടിവണ്ണമുരചെയ്തീടുന്നു　　　　[നും

൭. ഏകിഞൊനയച്ചവനെ സ്വീകരിക്കുന്നോൻ- എന്നെ
സ്വീകരിച്ചീടുന്നിതെന്നെ സ്വീകരിക്കുന്നോൻ
എന്നെനിയോഗിച്ചവനെ സ്വീകരിക്കുന്നു- എന്നു
ചൊന്നിതു ഞാൻ നിങ്ങളോടു സത്യമായിട്ടു
വ്യ. ഇങ്ങിനെതാഴ്മയുപദേശിച്ചയേശുവെ! -മോക്ഷം
തിങ്ങിയേറം പൊങ്ങിയുള്ളോരിമ്മനുവിനെ.
ഭംഗിയിൽതാഴ്മപ്പെടുത്തി മംഗളമാക്കി- കൃപ
തങ്ങുവാൻ തിരുകടാക്ഷമിങ്ങുനൾകുക!

---

# ൧൩

## പെസഹാ ഭക്ഷണം.

രാഗം തോടി — ഖണ്ഡങ്ങൾ — താളം ചെമ്പട

൧. ഭക്ഷണമവർ കഴിച്ചിടുമ്പോളേശുനായകൻ
പക്ഷമോടുപാനഭാജനമെടുത്തുവാഴ്ത്തിയെ
൨. ചൊന്നുനിങ്ങൾ വാങ്ങിപങ്കുവച്ചുകൊള്ളുവിനിതു
പൊന്നുലോക ദേവരാജ്യ മിന്നിലും വരുംവരെ
൩. ഇന്നിമേലിൽ മുന്തിരിയിൽ നിന്നുഞാൻ കുടിക്കയി
ല്ലെന്നു നിങ്ങളോടുഞാനുരച്ചിടുന്നിതുദൃഢം
൪. ആർവലിയവനവരിലെന്നൊരു വിവാദമ
ന്നേര മായവർക്കുണ്ടായി വന്നതാലവരോടു
൫. കർത്തനും പറഞ്ഞുജാതികൾക്കരചരായവർ
കർത്തൃതനടത്തിയെ വരുന്ന വരിലേററവും
൬. പാരിലായവരിൽ നായകത്വമുള്ളവരുപ
കാരികളെന്നു പ്രസിദ്ധിയുള്ളവരല്ലോ ദൃഢം
൭. നിങ്ങളപ്രകാരമല്ല നിങ്ങളിൽ വലിയവൻ
ഇങ്ങെളിയവനെപോലെ യാവരെണ്ടതാകുന്നു.
വ്യ. മേലോടു ശുശ്രൂഷചെയ്യു വന്നിടുമൊരാളിനെ
പോലെയാവരേണ്ടതു നടത്തുമെന്നാനസംശയം.

൯. [illegible]പോൽ മഹാൻ ശുശ്രൂഷ ചെയ്യീടും മനുജനൊ?
പാരിപ്പന്തിയിലിരുന്നു കൊണ്ടിടും പുരുഷനൊ?
൧൦. നിങ്ങൾ മദ്ധ്യെ ഞാൻനില്ക്കുന്നു ദാസനെപോലെങ്കിലും
നിങ്ങളെൻപരീക്ഷയിലെന്നൊടു പാൎത്തവരത്രെ
൧൧. എൻപിതാനേമിച്ചിനിക്കതന്നപോൽ രാജ്യംനിങ്ങൾ
ക്കെൻപൊടുനേമിച്ചു ഞാനുമായതു തരുന്നുണ്ടു
൧൨. ആനമെൻെറ രാജിതത്തിൽ എൻെറ മേശയിൽതിന്നും
പാനംചെയ്തുമിസ്രയേൽ ഗോത്രങ്ങൾ പന്തിരണ്ടിനും
൧൩. ശങ്കലെന്നിയെ ന്യായംവിധിച്ചു കൊണ്ടുനിങ്ങൾസിം
ഹാസനങ്ങളിലിരുന്നു വാഴുമെസന്തോഷമാ(യി)
൧൪. മന്നവാ! മഹോന്നതൻെറ നന്ദനാ! ദയാനിധെ!
വിണ്ണിലാന്നു നോക്കുവാ നപാത്രമാ മിപ്പാപിമേൽ
൧൫. ഉന്നതത്തിൽ നിന്നുനിൻകൃപപൊഴിഞ്ഞു യേശുവെ!
പൊന്നുലോകംചേൎന്നുകൊൾവാനെന്നെനീനടത്തുക!



## ൧൭

ക്രിസ്തുതന്നെ കാണിപ്പവൻ ഇന്നവനെന്നു അറിയിച്ചതു.



| | | |
|---|---|---|
| രാഗം<br>പുന്നാഗവരാളി | ഖണ്ഡങ്ങൾ | താളം<br>മുറിയടന്ത |

൧. പരമനിവപറഞ്ഞിട്ടുള്ളം- കലങ്ങിശിഷ്യരോടു
പറഞ്ഞിതുനിങ്ങളിലൊരുവ- നെന്നെയൊററികൊടുക്കും
൨. എന്നുഞാനുണ്മയിൽചൊ- ല്ലുന്നുനിങ്ങളോടു
എന്നുസാക്ഷിപകൎന്നുരച്ചാ-നായതവർ കേട്ടു
൩. പെരുത്തദുഃഖം പൂണ്ടിതാരെ-ക്കുറിച്ചുപറഞ്ഞതെന്നു
വിരണ്ടുതമ്മിൽ നോക്കികൊണ്ടെ- കഷ്ടമിതുചെയ്യും
൪. ദുഷ്ടൻ പക്ഷെ ഞാനൊഞാനൊ- എന്നുവെച്ചേറായി
ക്രിസ്തുനാഥനോടു ശിഷ്യർ- ചോദിച്ചുതുടങ്ങി

൫. ചൊന്നിതവരോടവൻപ- ന്തിരുവരിലൊരുത്തൻ
എന്നൊടു കൂടെതാലത്തിൽ- കൈമുക്കുന്നോൻതന്നെ.

൬. യേശുസ്നേഹിക്കുന്നവനാം- ശിഷ്യരിലൊരുവൻ
യേശുവിന്റെ മാൎവ്വിടത്തിൽ- ചാരിക്കൊണ്ടിരിക്കെ

൭. പേത്രനവനോടിതാരെ- ക്കുറിച്ചുപറയുന്നതെന്നു
നാഥനോടുചോദിപ്പാനാ- യാംഗികംകാണിച്ചു.

൮. ക്രിസ്തുവിൻമാൎവ്വിടത്തിൽതന്റെ- തലചരിച്ചുകൊണ്ടു
കൎത്തനെ! യിതാരാകുന്നി- തെന്നവൻചോദിച്ചു

൯. ദേവസുതനുത്തരമാ- യപ്പഖണ്ഡംമുക്കി
ഏവനുഞാൻ കൊടുക്കുന്നുവൊ- ആയവനെയെന്നാൻ

൧൦. പിന്നെയേശുനാഥനപ്പ- ഖണ്ഡംമുക്കിശീമോൻ
നന്ദനനാം യൂദാഇസ്ക്ക- യ്യോത്താവിന്നുകൊടുത്തു.

൧൧. ഖണ്ഡമവൻ വാങ്ങിച്ചുപി- ന്നുടനെസാത്താനവനിൽ
തിണ്ണമൊടു പുക്കിതപ്പോ- ളേശുനാഥൻപറഞ്ഞു

൧൨. തന്നെക്കുറിച്ചെഴുതിയതിൻ- വണ്ണംമനുഷ്യന്റെ
നന്ദനൻപോകുന്നു സത്യ- മെന്നാൽ മനുമകനെ

൧൩. ഒററിക്കൊടുത്തീടുന്നമ- നുഷ്യനു ഹാ കഷ്ടം!
കഷ്ടമവൻജനിച്ചില്ലെങ്കിൽ- കൊള്ളായിരുന്നെന്നാൻ

൧൪. ഒററികൊടുക്കുന്ന യൂദാ- ഞാനല്ലല്ലൊയെന്നാൻ
ഉത്തമനുരച്ചിതു നീ- പറഞ്ഞുവെല്ലൊഎന്നു

൧൫. പിന്നെനീചെയ്യുന്നതതി-വേഗത്തിൽചെയ്കെന്നു
ഉന്നതൻയൂദായോടുര- ച്ചീടുകയും ചെയ്തു

൧൬. തീരെയിതുപറഞ്ഞതെന്തി-ന്നായിവനോടെന്നു
ചാരിക്കൊണ്ടിരുന്നവരി- ലാരുമറിഞ്ഞില്ല

൧൭. കൈക്കൽ പണപ്പെട്ടിയൂദ- നുള്ളതാലുത്സവത്തിൻ
നാൾക്കുനമുക്കുവേണ്ടതു- മേടിക്കേണമെന്നൊ

൧൮. ഏതാനുമഗതികൾക്കു -കൊടുത്തീടേണമെന്നൊ
നാഥനവനോടുരച്ചു-വണ്ണം ചിലർനിനച്ചു

൧൯. അപ്പഖണ്ഡം വാങ്ങിച്ചുടൻ- പുറപ്പെട്ടുപോയ്യൂദാ
അപ്പോൾ രാത്രിയായിരുന്നു- അപ്പനെ! ഞാൻനിന്നെ

൨൦. വിറമുകളുണ്ടൊററി കൊട്ടു- ത്തിട്ടുള്ള യൂദാവെ
കുററക്കാര നെങ്കിലുമെൻ- പെററതള്ളനീയെ

൨൧. മന്നവേലെ! നീകനിയാതെന്നിൽ- ആർകനിയും നാഥാ!
മനമലിഞ്ഞിമ്മടിയൻ ചെയ്തു- പിഴകളൊക്കെ പൊറുക്ക!

## ൧൭

### യൂദാപോയതും യേശുമഹത്വപ്പെട്ടതും.

| രാഗം | | താളം |
|---|---|---|
| ക്യാർമട്ട | ഖണ്ഡങ്ങൾ | മുറിയടന്ത |

൧. യൂദാപോയനേരത്തു- നാഥനേശുദേവൻ
തൗദരവായശിഷ്യ- രോടുരചെയ്തു

൨. മഹത്വപ്പെട്ടിരിക്കുന്നു- മനുമകനിപ്പോൾ
മഹത്വപ്പെട്ടിരിക്കുന്നീ- തവനിൽമഹേശൻ.

൩. ദേവനവനിൽതേജ- സ്സുരിക്കപ്പെട്ടെങ്കിൽ
ദേവനവനെതന്നിൽ തേജസ്സുരിക്കും.

൪. മഹിമപ്പെടുത്തുമുടൻ- പരമദേവൻതിരു
മകനെമനുമകനെ! കനിഞ്ഞതന്നെക്കാണെ!

## ൧൮

### രാത്രി ഭക്ഷണം.

| രാഗം | | താളം |
|---|---|---|
| നാഥനാമക്രിയ | പല്ലവി | ചെമ്പട |

കർത്താനേമിച്ചു- രാത്രിഭക്ഷണം
കർത്താനേമിച്ചു.

അനുപല്ലവി

കർത്താവെടുത്തപ്പം- വാഴ്ത്തിനുറുക്കിപ്പിൻ
ഭക്തന്മാർക്കുതാൻ കൊ-ടുത്തു പറഞ്ഞു. ...... കർത്താ

ചരണങ്ങൾ

൧. നിങ്ങളിതുവാങ്ങി- ഭക്ഷിക്കുവിനിതു
നിങ്ങൾക്കുവേണ്ടി നുറുക്കപ്പെടുന്നയെ
ന്നംഗമാകുന്നിതെ-ന്നോർമ്മയ്ക്കായിട്ടിതു
മംഗല്യം വരുമാറു- ചെയ്വിനെന്നാനേശു ... ... കർത്താ

൨, അത്താഴം കഴിഞ്ഞപ്പി- ന്നപ്രകാരം തന്നെ
കർത്തൻ പാനപാത്രമെ- ടുത്തു ചൊല്ലിനിങ്ങ
ളൊത്തെല്ലാവരുമിതിൽ- നിന്നു കുടിക്കുവിനീ
പാത്രമെൻരക്തത്തിൽപു- തുനിയമമാകുന്നു. ...... കർത്താ

൩. പാപമോചനത്തിന്നു- നിങ്ങൾക്കും പലർക്കുമാ(യി)
ഓവിയോടൊഴിച്ചയെൻ ചോരയത്രെയിതു
പാനം ചെയ്യുമ്പോളിതു- യെന്നോർമ്മയ്ക്കായി ചെയ്വിൻ
ഞാനൊ നിങ്ങളോടുര ചെയ്തീടുന്നിതു, ... ... കർത്താ

൪. മുന്തിരിവള്ളിയുടെ- അനുഭവത്തെയെൻറ
ന്തയിൻ രാജ്യത്തിൽ- നിങ്ങളോടുകൂടെ
ചന്തമോടുപുതുതാ- യ്പാനം ചെയ്യുന്നാൾ വരെ
ഹന്തഞാനിതിൽ നിന്നു-പാനംചെയ്കയില്ലിനി- കർത്താ

൫. മന്നാ! ജീവമന്നാവേ!- നിന്നുടെ മരണത്തെ
മണ്ണിൽനീവരുംവരെ- യെന്നു മോർപ്പാനായിതു
തന്നരുളിയവനെ!- നിന്നുടെ മാംസരക്തം
തിന്നുംകുടിച്ചുംനിന്നി-ലൊന്നാവാനാളാക്കെന്നെ-കർത്താ



# ൧൦

## ക്രിസ്തു ശിഷ്യർക്കു പുതിയ കല്പന കൊടുക്കുന്നതു.



രാഗം
മുഖാരി

താളം
മുറിയടന്ത

പല്ലവി

മക്കളേ! ഇനി- അല്പമെഞാൻ നിങ്ങ
ളോടങ്ങിരിക്കുന്നുള്ളു.

അനുപല്ലവി

മക്കളേ! നിങ്ങളെന്നെത്തേടീടും നി
ങ്ങൾക്ക വന്നുകൂടാ ഞാൻ പോകുമ്പോടത്തു- മക്കളേ!

ചരണങ്ങൾ

൧. എന്നു ഞാൻ യൂദന്മാരോടുരച്ചതിൻ
വണ്ണമിന്നു നിങ്ങളോടും ചൊല്ലുന്നു
എന്നാൽ നിങ്ങൾ തമ്മിൽ സ്നേഹിച്ചീടെണ
മെന്നൊരു പുതുകല്പനനല്കുന്നു. ... ... ... ... മക്കളേ!

൨. നിങ്ങളെ ഞാൻ സ്നേഹിച്ചതു പോലവെ
നിങ്ങളും തമ്മിൽതമ്മിൽ സ്നേഹിക്കേണം
നിങ്ങൾക്കന്യോന്യ സ്നേഹമുണ്ടെങ്കിലൊ
നിങ്ങളെൻ ശിഷ്യരെന്നെല്ലാരും ബോധിക്കും- മക്കളേ!

൩. മന്ന! നീയെങ്ങുപോകുന്നെന്നു പേത്രൻ
ചൊന്നാനേശു ഞാൻ പോകുന്നിടത്തിപ്പോൾ
വന്നുകൂടാനിനക്കെന്നാൽ പിന്നേതി
ലെന്നെനീ പിന്തുടരുമെന്നു ചൊല്ലിനാൻ.... ... മക്കളേ!

൪. ഇന്നുനിൻപിൻവരാൻ കൂടാത്തതെന്തു?
നിന്നുടെ പേക്കെൻ ജീവൻകളയുമെ
എന്നുപേത്രൻ പറഞ്ഞാറെ യേശുവും
ചൊന്നാനെൻ പേക്കുനിൻജീവൻകളയുമൊ? മക്കളേ!

൫. കോതമ്പുപോലെചേറുവാൻ നിങ്ങളെ
ചോദിച്ചു സാത്താൻ ശീമോനെ! ശീമോനെ!
ശോധനയിൽ വിശ്വാസം ക്ഷയിച്ചു പോ
കാതിരിപ്പാൻ പ്രാൎത്ഥിച്ചേൻ നിനക്കായി ... ... മക്കളേ!

൬. നീതിരിഞ്ഞു ശേഷമുറപ്പിക്കനിൻ
സോദരരെയെന്നാറെ പേത്രൻ ചൊന്നാൻ
നാഥാ! നിന്നോടുഞാൻ ചാവിലും കാരാഗ്ര
ഹത്തിലുംചെൽവാനൊരുങ്ങിനില്ക്കുന്നിതാ- ......മക്കളേ!

൭. എന്നതിന്നേശു ചൊന്നാനെന്നെയറി
യുന്നില്ലെന്നന്നീ മൂന്നുരുതള്ളിച്ചൊ
ല്ലുന്നതിന്മുന്നിന്നു പൂങ്കോഴി കൂകയി
ല്ലെന്നു ഞാൻ നിന്നോടുരച്ചിട്ടുന്നു പേത്രാ! .........മക്കളേ!

വ്വ. പേത്രൻ തള്ളിപ്പറഞ്ഞുള്ള മൂന്നുരു
മാത്രമെ നിന്നെ യെന്നാലിപ്പാതക
നെത്രയെന്നു കണക്കില്ല കാരുണ്യ
പാത്രമെ! യെൻ പിഴകൾ പൊറുത്തീടുക !.........മക്കളേ!

---

# ൨൫

പൊക്കണം മടിശ്ശീല മുതലായവ എടുപ്പാൻ കല്പിക്കുന്നതു.

---

| രാഗം | | താളം |
|---|---|---|
| പരശു | ഖണ്ഡങ്ങൾ. | മുറിയടന്ത |

൧. പിന്നെ ശിഷ്യരോടു യേശു- ദേവൻ
ചൊന്നിതുനിങ്ങളെ ഞാനയച്ചപ്പോൾ-ഞാനയച്ചപ്പോൾ

൨. പൊക്കണവും മടിശ്ശീല- പാദ
രക്ഷകളുമിവ കൂടാതെതന്നെ- കൂടാതെ തന്നെ.

൩. നിങ്ങൾക്കൊട്ടു കുറവുണ്ടായോ?- ഒട്ടും [ചൊന്നാർ
ഞങ്ങൾക്കുണ്ടായില്ല എന്നവർ ചൊന്നാർ- എന്നവർ

൪. എന്നതിന്നങ്ങവരോടു- ദേവ
നന്ദനൻ ചൊല്ലിനാനെന്നാലൊ നിങ്ങൾ- എന്നാലൊ

൫. മടിശ്ശീലയുള്ളവ നിപ്പോ- ളതു
എടുക്കപൊക്കണവു മപ്പണ്ണംതന്നെ- അപ്പണ്ണംതന്നെ.

൬. ഇല്ലാത്തവൻ തന്റെ വസ്ത്രം- വിററു [നിപ്പോൾ
കൊള്ളുകയും ചെയ്ക ഖഡ്ഗമൊന്നിപ്പോൾ- ഖഡ്ഗമൊ

൭. എന്തെന്നാൽ ദ്രോഹികളോടു- കൂടെ-
എണ്ണപ്പെട്ടു യെന്നെഴുതീരിക്കുന്നു- എഴുതീരിക്കുന്നു.

൮. എന്നിലിനി നിവൃത്തിക്ക- മറ്റു [ചൊന്നേൻ
എന്നുനിങ്ങളോടിങ്ങുണ്മയിൽ ചൊന്നേൻ- ഉണ്മയിൽ
൯. കാരണമെന്നെക്കുറിച്ചു- ഉള്ള [ണ്ടെന്നാൻ
കാരിയങ്ങൾക്കവസാന മുണ്ടെന്നാൻ- അവസാന മു
൰. ഇങ്ങിതാരണ്ടു വാൾനാഥാ!- എന്നാർ
മംഗലനോ മതിഎന്നു പറഞ്ഞാൻ- എന്നുപറഞ്ഞാൻ
൰൧. നാഥാ! നീച ദ്രോഹിയാമീ- മഹാ
പാതകനു ഗതിനീയല്ലാതുണ്ടോ?- നീയല്ലാതുണ്ടോ?
൰൨. ശരണം ശരണം യേശുദേവാ!- നിന്റെ [എന്നെ
കരുണാത്മാവിനെ തന്നു നടത്തുകയെന്നെ!- നടത്തുക

---

# ൧൧

## ഗഥശമനയിലെ പോരാട്ടം

---

### ശ്ലോകങ്ങൾ.

൧.

സ്തോത്രംപാടിപുറപ്പെട്ടാ-നേറിയൊന്നുരചെയ്തപിൻ|
ശിഷ്യരോടൊരുമിച്ചേശു- കിദ്രോൻതോടക്കരെക്കുപൊ(യി)||

൨.

ദേവാധിദേവസുതനാകിയ യേശുദേവൻ|
കാവാലിഹത്തിലുളവായ വിപത്തൊഴിപ്പാൻ||
ചാവിന്നു ഘോര വിഷനീർനിറവുള്ളപാത്രം|
നാവാൽ രുചിപ്പതിനു പുക്കിതൊലിവുകാവിൽ.||

൩.

അന്നേരം ശിഷ്യരോടങ്ങരുളിപരസുതൻ നിങ്ങളെല്ലാരുമീരാ|
വെന്നെച്ചൊല്ലി വിരുദ്ധപ്പെട്ടുമിടയനെഞാൻവാളിനാൽവെട്ടു
മപ്പോൾ-|| ചിന്നുംകൂട്ടത്തിലാടെന്നരുളിയ പുരയിൻ വണ്ണമെ
ന്നാലുയപ്പിൽ|- പിന്നെനിങ്ങൾക്കുമുമ്പെവിരവിനൊടുഗലീ
ലയ്ക്കുഞാൻപോകുമെന്നാൻ.||

൪.

എന്നാറെപ്പ്രൊസ ചെയ്യുപെത്രനിടറിപ്പോയാലുമെല്ലാതമെ|
നിന്നിൽഞാനിടറാപൊരിക്കലുമതിന്നേശു പറഞ്ഞീടിനാൻ||
ചൊല്ലുന്നേൻ പരമുണ്മെയിപ്പിരുകുറിപൂങ്കോഴികൂകുന്നതി|
ന്മുന്നീരാത്രിയിലെന്നെ മൂന്നുകുറിനീതള്ളിപ്പറഞ്ഞീടുമെ.||

൫.

പിന്നെയുംനിഖിലമന്നനോട പറയുന്നപെത്രനഖിലേശനേ|
നിന്നിമിത്തമയിരിന്നുഹാനിവരുമെന്നിരിക്കിലുമെനിക്കുടൻ||
നിന്നെഞാൻപരമനന്ദനാ! പരിചുതള്ളിയെ പറകയില്ലഹൊ|
എന്നവണ്ണമവരൊന്നുപോലെ മൊഴിചൊന്നു വന്നു പരമ [ന്നൊട|

൬.

ഗഥശമനയിടത്തിൽ ചെന്നവൻശിഷ്യരോട|
ങ്ങമരുവിനിവിടെന്നുചൊന്നപിൻ പെത്രനേയും||
സെബതിതനയരേയും കൂടെ കൂട്ടിച്ചുകൊണ്ടു|
വ്യസനകടലിലാഴാനേശു ദേവൻതുടങ്ങി||

---

# ൨൩

| രാഗം | | താളം |
|---|---|---|
| പുന്നാഗവരാളി | പല്ലവി | മുറിയടന്ത |

പരമതനയനാകും- യേശുദേവനേററവും
പരിഭ്രമിച്ചും വലഞ്ഞും- വ്യസനപ്പെട്ടുംതുടങ്ങി

ചരണങ്ങൾ

൧. മരണംവരയുമെന്റെ- ദേഹിമഹാദുഃഖത്തിൽ
മരുവുന്നെന്നോട കൂടെ- നിങ്ങളുണർന്നിരിപ്പിൻ- പരമ
൨. എന്നവരോട ചൊല്ലി- മുന്നോട്ടല്പം ചെന്നുടൻ
മണ്ണിൽ മുഖംകവിണ്ണു- വീണുപ്രാൎത്ഥിച്ചാനേശു- പരമ
൩. കഴിയുമെന്നാലാനേരം- മൊഴിഞ്ഞു നീങ്ങിപ്പോകേണം
കഴിയുമെന്നിന്നാലെല്ലാ- മബ്ബാപിതാവേ! താതാ!- പരമ
൪. ഈപ്പാനപാത്രമെന്നിൽ- നിന്നുനീക്കിക്കൊള്ളുക
അബ്ബാപിതാവേ! പരി- ശുദ്ധമുള്ളദൈവമേ! … …പരമ

൫. എന്നാലുമെന്നിച്ശയിൻ- വണ്ണമല്ലപിതാവേ!
നിന്നിച്ശയിൻ വണ്ണമാ- കുന്നതുനല്ലതെന്നാൻ ... പരമ

൬. പിന്നെവന്നവരാ- ങ്ങുന്നതു കണ്ടുയേശു
ചൊന്നാൻപേത്രനോടുശീ-മോനെ!നീയുറങ്ങുന്നൊ?- പ

൭. നാഴികനേര മുണ- ന്നിരിപ്പാൻകഴിഞ്ഞില്ലയൊ? [ൻ!
വീഴാതിപ്പാൻപരീക്ഷയി- ലുണൎന്നുംപ്രാൎത്ഥിച്ചും കൊൾവി

൮. ആത്മംമനമുള്ളതു- ജഡമൊബലഹീനമെ
ദേവസുതൻപിന്നെയും- രണ്ടാംപ്രാവശ്യവും പോ (യി)

൯. ഞാനിതുകുടിക്കാതെ- നീങ്ങായെങ്കിൽ പിതാവെ!
നൂനംനിന്നിഷ്ടംപോലെ- ഭവിക്കെയെന്നുപ്രാൎത്ഥിച്ചു- പ

൧൦. വാനിൽനിന്നൊരു- ദൈവദൂതനേശു നാഥനു
കാണായ്വന്നിതന്നേര- മവനെശക്തിപ്പെടുത്താൻ- പരമ

൧൧. അത്യാസന്നസ്ഥിതിയി- ലായിവന്നോരളവി
ലത്യന്ത ശ്രദ്ധയോടെ- പ്രാൎത്ഥിച്ചാൻ യേശുദേവൻ പ

൧൨, തിരുമേനിയിൽനിന്നയ്യൊ!- കറയില്ലാത്ത വിയൎപ്പു
തറയിൽവീണുവലിയ- ചോരത്തുള്ളികൾ പോലെ- പരമ

൧൩. പ്രാൎത്ഥനയിൽനിന്നെഴു- ന്നേറ്റുമടങ്ങിവന്നു
നാഥൻ നോക്കി കണ്ണുകൾ- ഭാരമേറുകയാലെ. ... പരമ

൧൪. അത്തൽപൂണ്ടുറങ്ങിനാ- രെന്നുകണ്ടവരെന്തു
ഉത്തരംപറയേണ്ടു- യെന്നറിഞ്ഞതുമില്ല. ............പരമ

൧൫. ദേവനവരെവിട്ടു- മൂന്നാം പ്രാവശ്യവുംപോ
യാവാക്കുതന്നെചൊല്ലി- പ്രാൎത്ഥിച്ചാൻപരനോടു- പരമ

൧൬. മംഗലൻമൂന്നാവതും- വന്നുപറഞ്ഞീടുന്നു
നിങ്ങളിനിയുറങ്ങി- ആശ്വസിപ്പിൻ മതി. ... ... പരമ

൧൭. നേരംവന്നിതുമനു- നന്ദനൻപാപികളിൻ
ക്രൂരകൈകളിലിതാ- ഏല്പിക്കപ്പെട്ടീടുന്നു.... ... ... പരമ

൧൮. പോകനാമെഴുന്നേല്പി- നെന്നെകാണിച്ചീടുന്നോൻ
വേഗംവന്നണയുന്നു- പാപക്കറയററവൊ!...........പരമ

൧൯ ഇപ്പാടുകളേല്പതി- നിപ്പാപിയല്ലൊ ഹേതു
ഇപ്പുണ്യത്തിന്നീടാമൊ?- ഇപ്പുഴുനിന്നടിമ!........ പരമ

# ൨൯

## യൂദാ കൎത്താവിനെ കാണിച്ചു കൊടുക്കുന്നതു.

——ം:●:ം——

രാഗം ആനന്ദഭൈരവി. പല്ലവി. താളം ചെമ്പട

പന്തിരുവരിലൊരുത്തനാം- യൂദൻവരുന്നു
തന്തയെകാണിച്ചുകൊടുപ്പാൻ-ഹാകഷ്ടംകഷ്ടം! തന്തയെ

അനുപല്ലവി.

തന്റെശിഷ്യരൊടീവണ്ണം- തന്തയാംശ്രീയേശുനാഥൻ
ചിന്തകലങ്ങിചൊല്ലുന്നോ- രന്തരെതന്നെപെട്ടന്നു- പ.

ചരണങ്ങൾ

൧. റോമസേനയോടൊരുമിച്ചു- മൂപ്പരാചാൎയ്യ
രാമവരയച്ചുള്ളബഹു
ചേവകരേയും കൂട്ടിക്കൊണ്ടു- ദീപട്ടിപന്തം
വാൾവടികളോടും കൂടെ
വന്നുയൂദൻ, മുന്നടന്നു- വുന്നതനേശുതന്മേൽവ
രുന്നവയെല്ലാമറിഞ്ഞു- വന്നവരോടുരക്കുന്നു- പന്തി

൨. ആരെനിങ്ങളന്വേഷിക്കുന്നി- തവർനസറ
ക്കാരനേശുവെ എന്നുരച്ചാർ
നേരൊടുഞാനാകുന്നെന്നേശു- പറയുന്നിത
ന്നേരമവനെ കാണിപ്പവൻ
തേറിനില്ക്കുന്നവരോടെ- ന്നാറെഞാനാകുന്നിതെന്നു
പൂരണൻപറഞ്ഞുടൻപിൻ- മാറിയെനിലത്തുവീണാർ. [പന്തി

൩. പിന്നെയുംനാഥനാരെനിങ്ങ- ളന്വേഷിക്കുന്നി
തെന്നു ചോദിച്ചതിന്നങ്ങവർ
ചൊന്നിതുനസറയ്യനായ- യേശുവെ തന്നെ
എന്നതിന്നേശു ചൊല്ലീടിനാൻ
ചൊന്നു നിങ്ങളോടുഞാനാ- കുന്നിതെന്നാലെന്നെതിര
യുന്നുവെങ്കിലിവരെപോ- കുന്നതിന്നങ്ങുവിടുവിൻ- പ

൪. ആകയാലെനിക്കു നീനൽകീ- ട്ടുള്ളവരിൽനൊ
ന്നവനേയും നഷ്ടമാക്കീല
എന്നവൻചൊല്ലിയ വചനം- നിവൃത്തിക്കേണ്ടീ
ത്തന്നയേശുവെകാണിപ്പവൻ
ഏവനെ ചുംബിക്കുമൊഞാ- നായവനെ പിടിപ്പിനെ
ന്നായവൎക്കുലക്ഷണംനൽ-കിയിരുന്നിതുറപ്പായി-പന്തി

൫ പിന്നെയൂദൻക്ഷണത്തിൽയേശു- നാഥന്റെ നേരെ
വന്നുറബ്ബീ! വാഴ്കായെന്നു
ചൊന്നവനെ ചുംബിച്ചീടുന്നു- അവനോടേശു
മന്നവൻപറയുന്നു തോഴാ!
വന്നതെന്തിന്നായി? മനു- നന്ദനനെചുംബനംകൊ
ണ്ടൂന്നിയെകാണിച്ചുകൊടു-ക്കുന്നുവൊ?യൂദാവെ!യെന്നു
[പന്തി

൬. കൊള്ളിവായ്സൎപ്പം കടിച്ചതാ- ലേററവിഷമെ
ന്നുള്ളിൽ നിന്നു കററുവതിന്നു
കള്ളക്കരിവിഴലയിൻവാ- യുള്ളയൂദന്നു
ചെള്ളയെകാണിച്ചു കൊടുത്ത
നല്ലവാ! നിനക്കെന്നുള്ളം- നല്ലപോൽ തുറപ്പാനെന്നു
മുള്ളവാ! എന്നുയിരിന്മേ- ലുള്ളമലിഞ്ഞൂതീടേണം-പന്തി

## ൨൫

അവർകൎത്താവിനെ പിടിക്കുന്നതും
പത്രോസുമല്ക്കൂസിന്റെ ചെവിഅറുക്കുന്നതും

രാഗം ആരഭി — പല്ലവി. — താളം ചെമ്പട

അടുത്തുയേശുവിന്മേലവർ- കൈകളെവെച്ചു
പിടിച്ചുജീവനായകനെ

അനുപല്ലവി.

അടുത്തവരതുകണ്ടി- ട്ടുടനെചൊല്ലിയേശുവോ
ടുടയവനേ!ഞങ്ങൾവാ- ളെടുത്തുവെട്ടുകയോ? യെ- ന്നടുത്തു

ചരണങ്ങൾ.

൧. അവരിലൊരുവനാം ശിമോൻ പേത്രൻ വാളൂരി
ട്ടവിവേകത്തോടു കൂടെ
വലിയ പുരോഹിതൻ തന്റെ- ദാസനെ വെട്ടി
വലങ്കാതറുത്തുകളഞ്ഞു.
അവനുമല്ലന്നെന്നപേ- രമലനതിനിത്രടം
മതിയെന്നരച്ചവന്റെ ചെവി- തൊട്ടുസുഖമാക്കി- [അടുത്തു

൨. പരമൻപിന്നെയുമരച്ചു- പേത്രനേ! നിൻവാ
ളുറയിൽ തിരിച്ചങ്ങിടുക
കരത്തിൽ വാളെടുക്കുന്നവ- നൊക്കയും വാളാൽ
മരിച്ചു വീണുപോം നിശ്ചയം
പരമപിതാവിനിക്ക- ങ്ങരുളിത്തന്നുള്ളപാത്രം [അടു.
വിരവോടുപാനംചെയ്യാ- തിരിക്കുമൊ? ഞാനിന്നേരം*

൩. പന്തിരുലഗിയോനെക്കാ- ളധികം ദൂതർ
എന്നരികത്തു നിറുത്താൻ
എന്നുടെതാതനോടിപ്പോ- ളപേക്ഷിപ്പതി
നെന്നാൽ കഴികയില്ലെന്നോ?
എന്നാലെങ്ങിനെവേദം- ചൊന്നവയ്ക്കുനിവൃത്തി
വന്നിടുമതുപോലീ- വണ്ണംവരെണ്ടതെന്നാൻ- അടു

൪. കൊടിയപാതകനാമെന്നെ- കോപത്തിൽനിന്നു
വിടുവിപ്പാനായിട്ടു നിന്നെ
പിടിച്ചുകെട്ടുവതിന്നു- ഭരമേല്പിച്ചു
കൊടുത്തു നീഘാതകർകയ്യിൽ
അടിയനിതിന്നുനല്ലൊ- രിടയനേ! നിനക്കീടാ
യ്കരുവതിനെന്തുള്ള? നി- ന്നടിമയടിമഞാനേ!- അടു



# ൨൬

## ദൈവത്തിന്റെ സ്നേഹം.



രാഗം
ശങ്കരാഭരണം

പല്ലവി

താളം
മുറിയടന്ത

എന്തോരൻപിതപ്പരനേ! ഈ പാപിമേൽ
എന്തോരൻപിതപ്പരനേ!

അനുപല്ലവി

അണ്ഡകോശനേ! നീയി- ച്ചണ്ഡാളദ്രോഹിയിൽ
കൊണ്ടോരൻപപാര- യേണ്ടുന്നതെങ്ങിനേ!- എ

ചരണങ്ങൾ

൧. ഉച്ചിമുതൽതുടങ്ങി- പഴത്തഴ-കിച്ചീഞ്ഞിരിക്ക
വെച്ചിട്ടുള്ളൻപുനി- നച്ചിട്ടടിയൻ ഭ്ര
മിച്ചുപോകുന്നിതാ- അച്ഛനാം ദൈവമേ!

൨. അൻപോലുംതമ്പുരാനേ!- നിന്റെമഹ
ഇൻപംനിറഞ്ഞുള്ള- നിന്മടിയിൽനി
ത്തുൻപംനിറഞ്ഞപാ- രിങ്കലയച്ചതു. .

൩, കണ്മണിയാംനിന്മകൻ-പൂങ്കാവിങ്ക
പൊന്നിൻ തിരുമേനി- തന്നിൽനി
മണ്ണിൽവീണതുംനിൻ- കണ്ണിങ്ങി

൪. കരുണയററയൂദന്മാർ-നിന്മകനെ
കൊരടാവുകൊണ്ടടി- ച്ചുഴ
കുരിശിപ്പതിന്നാ- ശ്ക്കൂരി

൫. ദാഹംവിശപ്പുകൊണ്ടു-
ദേഹമഴലുന്നു- ദേഹി
സ്നേഹംപെരുകുന്നി

൬. ശത്രുക്കൾമദ്ധ്യേക്ക
കഷ്ടമെരുശലെം-
നത്തടിച്ചയ്യോവ

൭. കരുണനിറഞ്ഞവൻതാൻ_കൈകാൽകളെ_കുരിശിൽ വി
കരുണയററദുഷ്ടർ_ ക്രൂരകൈകളാലെ [രിച്ചീടുന്നു
കുരിശോടുചേർത്താണി-വെച്ചീടുന്നയ്യയ്യൊ! ... ...എന്തോ

൮. ആകാശഭൂമിമദ്ധ്യെ-നിന്റെമകൻ_ ഹാ! ഹാ! തൂങ്ങീടുന്ന
കാൽകരങ്ങളൂടെ- ചോരയൊഴുകുന്നു [യ്യൊ
വേകുന്നുനിൻകോപ- ത്തീയ്യിങ്കൽ വീണവൻ. എന്തോ

൯. ദൈവമെ! എൻ ദൈവമെ!- എന്തുകൊണ്ടു- കൈവെടി
എവമിതാനിന്റെ-ഏകമകൻതന്റെ [ഞ്ഞതെന്നെ നീ?
വാവിട്ടുചറുന്നു- നീ കേൾക്കുന്നില്ലൊട്ടും ........എന്തോ

൰. ചണ്ഡാളദ്രോഹിചെയ്ത- കൊടുംപാപം- കൊണ്ടല്ലൊ നി
ചണ്ഡാളപാപിപെ- ടാനുള്ളപാടെല്ലാം [ന്റെമകൻ
ചണ്ഡാളന്മേലൻപ- കൊണ്ടുപെട്ടീടുന്നു ......... എന്തോ

തുറന്നൊഴുക്കി- യതാംരക്ത- ത്തിങ്കലെന്നെകഴുകി
ൻകരംകൊണ്ടുന- ടത്തിപ്പുതുസാലെ
ചൂചക്കയേശു- സങ്കേതമേ! യെന്നെ ......എന്തോ
നെയിത്ര- [സ്നേഹിപ്പതി- നപ്പനേ!എന്തുള്ളു
ത്തിന്നടി- യാനെന്തുചെയ്യേണ്ടു? [ഞാൻ?
വേ!മ- ഹത്വംനിനക്കെന്നും- ... ... എന്തോ

---

# ൨൭

ന്റെ കഷ്ടപ്പാടു.

താളം
ചെമ്പട

ശെടുത്തു
ര!

നിഹത്തിൽ വന്നു
ശ്ലോത്താവിൽ-ദേ

ചരണങ്ങൾ.

൧. പരമപിതാവിനുടെ- തിരുമാർവ്വിലിരുന്നവൻ
പരമഗീതങ്ങൾസദാ- പരിചിൽകേട്ടിരുന്നവൻ
പരമദ്രോഹികളാകും- നരരിൽ കരളലിഞ്ഞു
സർവ്വമഹിമയുംവി- ട്ടുർവ്വിയിങ്കൽ വന്നല്ലൊ ........ദേവ

൨. കുററമററവൻ കനി- വററപാതകനാലെ
ഒററപ്പെട്ടദുഷ്ടരാൽ- കെട്ടിവരിയപ്പെട്ടു
ദുഷ്ടകൈകളാലടി- പെട്ടുഴന്നീലംപോൽ
കഷ്ടംതിരുമേനികൾ- മുററുമഴന്നുവാടി ........... ദേവ

൩. തിരുമുഖാംബുജമിതാ- അടികളാൽ വാടീടുന്നു
തിരുമേനിയാകെ ചോര- തുടുതുടെയൊലിക്കുന്നു
അരികളിന്നരിശമൊ- കുറയുന്നില്ലല്പവുമെ
കുരിശിൽതറക്കയെന്നു- ഒരുതരെ വിളിക്കുന്നു- ദേവ

൪. കരുണാലേശമില്ലാതെ- അരികൾ ചുഴന്നുകൊണ്ടു
ശിരസ്സിൽമുൾമുടിവെച്ചു- തിരുമുഖംതുപ്പിഭാര
ക്കുരിശങ്ങെടുപ്പിച്ചയ്യൊ- കരംകേറീടുന്നിതാകാൽ
വരിമലയിങ്കൽ തന്നെ- കുരിശിച്ചീടുവാനായി- ദേവ

൫. കുററമററവൻ പാപ- പ്പെട്ടവൻ പോൽപോകുന്നു
ദുഷ്ടർ കൂട്ടം ചുഴന്നു- ഏററംപങ്കംചെയ്യുന്നു
പെററമാതാവങ്ങയ്യോ- പൊട്ടിക്കരഞ്ഞീടുന്നു
ഉററനാരിമാർകൂട്ട- മെത്രയുമലറുന്നു ..................ദേവ

൬. എത്രയുംകനിവുള്ള- കർത്താവേ! ഭർത്താവേ! ഒരം
ചത്തചെള്ളാം പാപിമേ- ലെത്രസ്നേഹംനിനക്കു
കർത്താവേ! നീ നിൻെറരാ- ജ്യത്തിങ്കൽ വരുമ്പോളീ
ദുഷ്ടനേയുംകൂടെയ- ങ്ങോർത്തുകൊണ്ടീടേണമെ ... ദേവ

---

# ൨൭

## ക്രിസ്തുവിന്റെ ഉയിൎത്തെഴുനേല്പു.



ഇംഗ്ലീഷുരാഗം ചെമ്പട താളം

ചരണങ്ങൾ

൧. ഇന്നേശുരാജനുയിൎത്തെഴുന്നേററല്ലേലൂയാ!
വന്നു ശാപം ചാവുകൾ ജയിച്ചല്ലേലൂയാ!
മഹാസന്തോഷമേ! മഹാസന്തോഷമേ
പരാപരസുതനേശുനാഥനെ വാഴ്ത്തിപ്പാടുവിൻ
ജയഗീതംപാടുവിൻ ജയഗീതംപാടുവിൻ
പകലോനുദിച്ചിരുളോടിയൊളിച്ചിതാ വന്നീടുവിൻ
മഹാസന്തോഷമേ! മഹാസന്തോഷമേ!

൨. ദേവദൂതൻ കല്ലുരുട്ടി നീക്കിവാതിലിൽ നിന്നു
അക്കാവല്ക്കാർമരിച്ചവരെപ്പോലെയായ്ഞ്ഞു- മഹാഇത്യാ!

൩. അതിരാവിൽ പേത്രുയോഹന്നാന്മാരോടിവന്നഹോ!
ശവക്കല്ലറയുള്ളിൽ നോക്കി വിശ്വസിച്ചീടിനാരഹൊ
[മഹാഇത്യാദി.



# ൨൮

## ക്രിസ്തുവിന്റെ സ്വൎഗ്ഗാരോഹണം.



രാഗം മദ്ധ്യമാവതി പല്ലവി താളം ചെമ്പട

വാനലോകത്തെഴുന്നെള്ളിനാൻ- ശ്രീയേശുനാഥൻ
വാനലോകത്തെഴുന്നെള്ളിനാൻ

അനുപല്ലവി.

വാനലോകത്തെഴുന്നെള്ളി- നാനൊലിവുമലയിൽനി
ന്നാനന്ദമയത്തിൽശിഷ്യർ-വാനിൽനോക്കിനിന്നീടവെ

ചരണങ്ങൾ.

൧. വിണ്ണുലകത്തിൽ നിന്നിറങ്ങി- മനുജനായി
വന്നുമാഗുരുവാസ്സിരുങ്ങി
ചൊന്നുശിഷ്യരോടുപദേശം- നന്മചെയ്യുന
ടന്നറിയിച്ചു സുവിശേഷം
മന്നിടത്തുള്ളോൎക്കുചോര- ചിന്നിമരിച്ചുമരണം
വെന്നുയിൎത്തുനാല്പതാംനാ- ളിന്നിലംവിട്ടുജയമാ- ജ്ഞാന

൨. മല്ക്കിസദേക്കിൻെറ ക്രമത്തിൽ- പുരോഹിതവേ
ലെക്കുതൻെറ സ്വന്തരക്തത്തെ
തൃക്കരത്തങ്കത്താളികയി- ലേന്തിയതിങ്കൽ
മുക്കിയവിരലുള്ളവനാ
യിക്കുലപാപമൊക്കെക്കും- തക്കപരിഹാരം ചെയ്വാൻ
സ്വൎഗ്ഗമാംവിശുദ്ധസ്ഥലം- നോക്കിമഹാപുരോഹിതൻ-
[വാ

൩. തന്നിൽവിശ്വസിക്കുന്നോൎക്കായി- ട്ടൊഴിവില്ലാത്ത
മന്ദിരമൊരുക്കുവാനായി
എന്നുമവരോടിരിപ്പാനാ- സ്സത്യാത്മാവെപ
കൎന്നവൎക്കുകൊടുപ്പാനായി
ഉന്നതൻ വലഭാഗത്തി- രുന്നുപക്ഷവാദം ചെയ്തു
തന്നുടെയോൎക്കുമോചനം- തന്നുരക്ഷിപ്പതിന്നായി വാ

൪. ദുഷ്ടനിന്നപവാദപ്പേച്ചേ- തക്കന്യായങ്ങൾ
സ്പഷ്ടമായ്ക്കോട്ടത്തുഖണ്ഡിച്ചു
കിട്ടിയവിധിയിൻ ജയത്തോ- ടവനെ സ്വൎഗ്ഗ
ത്തട്ടിൽനിന്ന താഴോട്ടുതള്ളി
കെട്ടിയിരുളിൻ തളകൊ- ണ്ടിട്ടടച്ചുപിന്നവനെ
വിട്ടുവിധിനാളിൽ നര- കത്തിലെന്നും തള്ളുവാനാ.
[ജ്ഞാന

൫. ഉന്നതദേവമഹിമയും- വിലയേറിയ
രത്നകാന്തിക്കൊത്ത കതിരും
മിന്നിയകണ്ണാടി പോലുള്ള- തങ്കവീഥിയും
എന്നുമഴിയാത്ത പണിയും

എന്നുമാനന്ദപൂൎണ്ണ- പൊന്നെരുശലെമും കൊണ്ടു
വന്നുമോദത്തൊടു സീയോൻ- നന്ദിനിയെ ചേൎത്തു
[കൊൾവാൻ- വാന

൩. സേനയിൻകൎത്തൻ പരിശുദ്ധൻ- എന്നു സെറാഫീയ
സേനകൾ സ്തുതിച്ചു പാടവെ
വാനമാൎന്നശിഷ്യർമുഖത്തേൽ- തിരുക്കടാക്ഷം
വീണവിടന്നു വിളങ്ങവെ
വാനവർസാക്ഷിനല്കവെ- മാനവർപാപം നീങ്ങവെ
കാണികൾ കാഴ്ചയിൽനിന്നു- വാനമേഘത്തിൽമറഞ്ഞു
[വാന

---

## ൨൦

ക്രിസ്തുവിന്റെ വരവിന്നായി നാമൊരുങ്ങിരിക്കണം.

രാഗം നാഗവരാളി — പല്ലവി. — താളം ചെമ്പട

മനുവേൽ വരുമേ വേഗം- ഉണൎന്നു കൊൾവിൻ
മനുവേൽ വരുമേവേഗം

അനുപല്ലവി.

മനുവേൽവരുന്നനാളും- നാഴികയും മനുഷ്യ
തനയന്മാരിലാരുമെ- യറിയുന്നില്ലഹൊ ആന്നം- മനു

ചരണങ്ങൾ

൧. ചോരനെപ്പോലെ വരുന്നു- ഞാനെന്നവൻ തൻ
കാരുണ്യവചനം തന്നിൽ
നേരായുരച്ചിരിക്കു- ന്നൊരു വചനം മന
താരിലുറച്ചുനിങ്ങൾ- ധ്യാനിച്ചുനിന്നിടെണം......മനു

൨. ക്രിസ്തുവരുന്നതിന്നുമുൻ- വിശ്വാസത്യാഗം
ക്രിസ്ത്യാനികളിലുണ്ടാകും
ഒത്തുവരുന്നതിപ്പോൾ- ക്രിസ്തുവർക്രിസ്തുവെവി
ട്ടത്യന്തദോഷതമമാ- യ്മാറുമുള്ളോരിൽ പാരമന്ന ... ... മനു

൩. കന്യകമറിയയിലും- റോമായും മററും
പുണ്യവാന്മാർ തങ്ങളിലും
ഉന്നതശ്രേഷ്ഠനെവി- ട്ടന്യായമായിത്തങ്ങൾ
തന്നിഷ്ടംപോലാശ്രയി- ക്കുന്നതിനാലങ്ങിനി......മനു

൪. ക്രിസ്തുവരുന്നതിന്നുമുൻ- പരിഹാസക്കാർ
ക്രിസ്ത്യാനികളിലുണ്ടായി
ക്രിസ്തുവരുന്നതിൻവാ- ഗ്ദത്തങ്ങളെവിടെന്നും
മററും പറയുമതി- ങ്ങിപ്പോൾ നിവൃത്തിപ്പതാൽ... ...മനു

൫. അവസാനനാളുകളി- ച്ചില നകർത്തങ്ങൾ
ചെവിയെസത്യം വിട്ടു നീക്കി
കവിതാകഥകളിലെ- ക്കുമറിഞ്ഞുഴന്നീടും
ഭുവിയിലതു നിവൃത്തി- ച്ചീടുന്നിപ്പോളതിനാൽ ... ...മനു

൬ ദുഷ്ടന്മാരനേകരുണ്ടാ- യ്യഹാവലിയ
ദുഷ്ടക്രിയനടത്തുന്നു
ക്രിസ്തുഭക്തവേഷത്തെ- യിട്ടവരതിൻ ശക്തി
വിട്ടു നിഷേധിച്ചുത- ന്നിഷ്ടംപോൽനടപ്പതാൽ ... മനു

൭. യേശുവിൻ രാജ്യവിശേഷം- ഭൂലോകമെല്ലാം
ഘോഷിക്കപ്പെടേണം നൂനം
യേശുവിൻദാസന്മാര- ങ്ങാശയോടെയതിനെ
ഘോഷിച്ചുവരുന്നിപ്പോ- ളീശൻ കൃപയാലിനി- മനു

൮. യൂദന്മാർ കൂടിക്കൊള്ളേണം- കനാനിലത്തും
ഭാഗംകിട്ടേച്ചായെച്ചെയ്യേണം
ഭേദമില്ലാതെയതു- വേഗംനടക്കുമെന്ന
പോലെയുള്ള ലക്ഷ്യങ്ങൾ- കാണുന്നതിനാലിനി ... മനു

൯. കാഹളത്തോടുമാപ്പോടു- മഗ്നിമേഘത്തിൽ
കാണപ്പെടുമന്നേരത്തിൽ
ലോകമനുഷ്യരിൻക- ണ്ണാകെ കാണുമവൻ കോ
ലാഹലത്തോടസംഖ്യ- ദൂതരൊത്തുരുന്നതു ............... മനു

൧൦. ക്രിസ്ത്വാഗമനത്തെപ്പററി- ഗണ്യമാക്കാതെ
സ്വസ്ഥരായിരുന്നിടുന്ന

പാൎത്ഥിവഗോത്രമാകെ- യാൎത്തപരവശരാ
യ്യാൎത്തങ്ങലറിനോക്കും ക്രിസ്തുവിനെ മേഘത്തിൽ- മന

൧൧. വിശ്വാസികളായ്മരിച്ചോ- രുയിൎത്തുവന്നു.
മേഘത്തിലെടുക്കപ്പെട്ടും
വിശ്വാസികളായി ജീ- വിപ്പോരുംമറുരൂപം
വന്നങ്ങുപ്പുണ്ണും മേഘം- തന്നിലെടുക്കപ്പെട്ടും ... ... മന

൧൨ സോദരസോദരികളേ !- യേശുക്രിസ്തുവെ
സേവിച്ചു വിശ്വസിച്ചീടിൻ
നാഥൻവരുന്നതിന്നു- കാത്തിരുന്നീടിൻശുദ്ധ
വേദംപഠിച്ചുദേവ- ഗീതങ്ങൾപാടിടുവിൻ..........മന

---

# ൩൧

കൎത്താവിന്റെ വരവിനാൽ സഭയെ ആശ്വസിപ്പിക്കുന്നതു.

---

ആരഭിരാഗം — പല്ലവി. — ആദിതാളം

യേശുരാജൻ വരുമേ സീയോനേ! നിന്റെ
ക്ലേശമൊക്കയും തീരുമേ

അനുപല്ലവി

യേശുരാജൻ വരവു- ഘോഷം കോടിസൂൎയ്യപ്ര
കാശം പോലിരിക്കുമാ- കാശമണ്ഡലത്തിങ്കൽ-യേശു

ചരണങ്ങൾ

൧, മന്നവമന്നൻമനു- നന്ദനരെക്കാളതി
സുന്ദരരൂപമുള്ളവൻ- കൃപ
തന്നധരങ്ങളിൽപ- കൎന്നതാലനുഗ്രഹ
മെന്നു മേററിരിക്കുന്നവൻ- ശക്തൻ
ഉന്നതതേജസ്സോടും- മിന്നുംപ്രഭാവത്തോടും
തന്നുടെവാളുമുട- തന്നിൽതിളങ്ങിടവെ..............യേശു

൨, സത്യംസൌമ്യതനീതി- നിത്യംതനിക്കുള്ളതാ
ലെത്രയും മഹത്വത്തോട്ട- മതി
ശക്തിയോട്ടും പ്രബല - പ്പെട്ടവാഹനമേറും
കത്താൻ വലങ്കൈതന്നോട്ട- ഭയം
തട്ടുംകാഴ്ചങ്ങളോതും- ശത്രുക്കളുള്ളിൽ തന്റെ
അസ്ത്രങ്ങൾ പാഞ്ഞുകേറി- ട്ടത്തച്ചോടവർവീഴും... യേശു

൩. പുത്രി! ചെവിക്കൊണ്ടങ്ങു- ള്ളത്തിൽ വിചാരിക്കനിൻ
ശ്രോത്രത്തെ ചായ്ച്ചീടുക- സ്വജ
നത്തെയും നിൻപിതൃഗൃ- ഹത്തെയുംമറക്കനീ
പാത്ഥിപനപ്പോൾ നിന്നുടെ- അഴ
കേററംകൊതിക്കുംപ്രാണ- നാഥനവനാകയാൽ
കാൽത്തളിരിൽവീണുകൈ- കൂപ്പിവന്ദിച്ചീടുക... യേശു

൪. മന്നവമകളേ! കേൾ- നിന്നൾമുഴുവനും നി
റഞ്ഞിരിക്കുന്നു മഹത്വം- നല്ല
പൊന്നിൻകസവുള്ളതാ- കുന്നുനിന്നുടെവസ്ത്രം
കന്യകമാരാംതോഴിമാ- രോട്ട
ഉന്നതാനന്ദത്തോടെ- മന്നവനുടെപുരം
തന്നിൽ പ്രവേശിച്ചുനീ- എന്നും മോദമായ്വാഴും...യേശു

---

# ൩൨

## ക്രിസ്തുവിന്റെ മഹത്വപ്രത്യക്ഷതയ്ക്കുള്ള മുൻദൂതുകൾ



ശ്രീരാഗം — പല്ലവി — രൂപതാളം

യേശുരാജനെൻറഴുന്നെള്ളത്തിൻ- മുൻദൂതുകളി
താ! നടന്നുകൊണ്ടുവരുന്നു.

അനുപല്ലവി.

യേശുരാജനാകുംനസ- റേശനാം മശിഹാദേവൻ
ഭൂതലത്തിലേക്കെഴുന്നെ-ള്ളുന്നതിന്നുവന്നുകാലം...യേശു

ചരണങ്ങൾ.

൧ കന്യകാമകനായുന്നവൻ- മനുജർക്കായി
ദണ്ഡമേററു ചാത്തുയിർത്തവൻ- മഹിമയോടു
ഉന്നതൻ വലത്തുഭാഗ- ത്തിങ്കലിരിക്കുന്നരാജ
നുന്നതപ്രതാപമോടി-മണ്ണിൽവേഗം വരുവതാൽ- യേശു

൨. രാജ്യസ്വവിശേഷമാം കൊടി- പിടിച്ചു സ്വപ്ന
രാജ്യമക്കൾ ചുററിനടന്നു- പ്രിയരേ! നിങ്ങൾ
രാജരാജനാകുമേശു- നാഥനെഴുന്നെള്ളുവതി
ന്നായൊരുങ്ങി നില്പിനോയെ- ന്നട്ടഹാസിച്ചുരയ്ക്കുന്നു-
[യേ

൩. അണ്ടർകോനിതാ അയക്കുന്നു- തന്റെ ആത്മാവെ
പണ്ടുതാനുരച്ചവാക്കുപോ- ലതാൽ കഠിന
കണ്ണർപലർ ചെയ്യുംദ്രോഹം- കണ്ടുനടുങ്ങിയലറി
ക്കൊണ്ടുവീണു യേശുപാദം-രണ്ടുമങ്ങിതാ തൊഴുന്നു-യേശു

൪. ദാവീദിന്റെ വീണുപോയൊരു- കൂടാരം ദേവാ
ത്മാവിതാ പണിനടത്തുന്നു- അതിന്റെ കേടു
പാടുകളൊഴിഞ്ഞൊഴിഞ്ഞു- പോയിടുന്നതാൽ പുതിയ
തായിടുന്നല്പമല്പം നി- വിർന്നിടുന്നിതാ മശിഹാ... യേശു

൫. യുദ്ധകലഹങ്ങൾ പകരും- വ്യാധികൾ മററും
കർത്തൻ മശിഹായുരച്ചപോൽ- വന്നുകൊണ്ടുവെ
എത്രയും നാശത്തെയിതാ- യിധരയിങ്കൽ വരുത്തി
കർത്തൃഭക്തരെയെഴുന്നെ- ള്ളത്തിനായൊരുക്കിടുന്നു-യേശു

൬. നിയമിതന്മാരുടെ കൂട്ടങ്ങൾ- കൂടിവരുന്നു
നിയമിതരല്ലാത്തവർകളും- കഠിനം പൂണ്ടു [ഹസിച്ചു
അവിശ്വസിച്ചങ്ങവിശ്വസിച്ചു- പരിഹസിച്ചു പരി
കഴുത്തുകളെ കഠിനമാക്കി- ട്ടൊരുങ്ങുന്നന്തിക്രിസ്തുവിന്നാ

൭. രാജരാജന്റെ യാത്രയ്ക്കിതാ- അവന്റെ വഴി
യാകെ പ്രപന്നമാക്കിവരുന്നു- നമ്മുടെ ദേവ
ന്നായൊരുപെരുവഴിവ- നത്തിലൊരുക്കിവരുന്നു
താണപ്രദേശങ്ങളുമു- യർന്നു യർന്നിതാ വരുന്നു- യേശു

൭. വക്രതയുള്ളതു ചൊവ്വായി- ത്തീൎന്നു വരുന്നു
ദുൎഘടമുള്ളതു സമമായി- ത്തീൎന്നു വരുന്നു
ഒക്കെയിപ്രകാരമിങ്ങൊ- രുങ്ങിവന്നീടുന്നതാലെ
ശീഘ്രമായെഴുന്നെള്ളത്തു- ണ്ടെമാനിന്നനെന്നുകൊൾവി
[ൻ- യേശു

---

# ൩൩

## ക്രിസ്തുവിന്റെ രണ്ടാംവരവു.

രാഗം ഉശാനി — പല്ലവി — താളം മുറിയടന്ത

യേശുവരുന്നു- അതാ- ശ്രീയേശുവരുന്നു.

ചരണങ്ങൾ.

൧. യേശുരാജൻ വരുന്നതാമഹി
മാസനത്തിലിരുന്നുകൊണ്ടു തൻ
ദാസരാകുന്ന ദൂതസേനകൾ
ഘോഷമോടു ചുഴന്നുകൊണ്ടുട്ടു
ഹാസിച്ചിൻപമായ്ഗീതം പാടിസ
ന്തോഷിക്കുന്നതു കേട്ടു കൊണ്ടൊ .................. യേശു

൨. എളിയമറിയയിലവതരിച്ചവൻ
എളിയമനുജനായി ഭൂവിയിൽ നടന്നവൻ
എളിയവരീരാറു മനുജരെ
വലിയകരുണയോടരികിൽ ചേൎത്തവൻ
കുലുങ്ങവെ ഭൂവി നടുങ്ങവെ നരർ
വലിമയോടതിമഹിമയാകവെ. ........... ........ യേശു

൩. യെറുശലെമെന്ന തിരു നഗരിയിൽ
ഗുരുവായിരുന്നുപദേശം കഴിച്ചവൻ
പറിശന്മാരുടെ കപടഭക്തിയെ
പരിത്യജിച്ചുപദേശം കൊടുത്തവൻ
പെരിയ അതിശയം വളരെ ചെയ്തവൻ
പരമലോകം വിട്ടരികൾകാണകവെ.................. യേശു

൪. മർത്ത്യർപെട്ടകടങ്ങൾ ക്കായിട്ടൈ
ദത്തിനുടെ കോപാഗ്നി യാകവെ
ചിത്തത്തിൽ കടന്നത്തെ പാട്ടാഗി
യത്തുഘോര ജഡത്തിലാകവെ
ഇത്തരംബന്ധ മേററുകൊണ്ടോൻ മ
ഹത്വമോട്ടു പരത്തിൽ നിന്നതാ ... ......... യേശു

൫. ദുഷ്ടയൂദന്മാരാൽ പിടിച്ചാതനു
കെട്ടിവരിഞ്ഞുതള്ളിക്ക പ്പെട്ടവൻ
കഷ്ടം തിരുമേനി യാകെ കൊരടാവാൽ
ദുഷ്ടരാലടികൊണ്ടു തളർന്നവൻ
പട്ടണത്തിൻവെളിയിൽ ക്രൂശിക്ക
പ്പെട്ടവനഗ്നി മെഘത്തിലതാ .................. യേശു

൬. മൂന്നുദിനം കഴിഞ്ഞുടനെ യെഴുന്നവൻ
മൃത്യുസർപ്പത്തിൻ തലയെ തകർത്തൊലി
വെന്ന മലയതിൽ ശിഷ്യരോടു ചെ
ന്നുന്നതത്തിലെഴുന്ന പോയ്ക്കഹാ
ഉന്നതന്റെ വലത്തു ഭാഗത്തി
രുന്നവൻ ഭുവിയാകെ കാണ്കവെ ........... ... യേശു

൭. നാഥനൊരുചൊൽവിളി യുയർത്തവെ
ഭൂതലമതുനടുനടുങ്ങവെ
ദൂതന്മാരിൽ പ്രധാനിമശിഹാ
രാജൻവരുന്നെന്നു നാദമുയർത്തവൈ
ദൂതസംഘങ്ങളാക കാഹള
മൂതവെഭൂവാകെ മുഴങ്ങവെ... ... ... ... ... ... ... യേശു

൮. ദൂതന്മാർ തങ്ങൾ ഭാഷയിൽപര
മോന്നതന്റെ പ്രതാപചരിതങ്ങൾ
മോദമോടുസംഭാഷിച്ചു നൃത്ത
മാടിക്കൊണ്ടിൻപഗീതം പാടവെ
ദൂതന്മാരിൽ സറാഫിമാർ പരി
ശുദ്ധനെന്നുസദാ ചൊല്ലീടവെ ... ............ ... യേശു

൯. മന്നിലുള്ളവർ എന്തിനെന്നതി
പിന്നരായഴലോടു കൂടവെ
മന്നർമന്നന്റെ മഹത്വവരവതു
വുന്നിപ്പാർത്തുചിലർ വിറച്ചുന
ടുങ്ങവെചിലർ രൂപം മാറിയു
യന്നുപോയവനോടു ചേരവെ… … … … … …യേശു

൧൦. രാജരാജന്റെ യാത്രകണ്ടിതാ
ദുഷ്ടമാനുഷർ ഞെട്ടിവിറെക്കുന്നു
ആധിയോടവ രലറുന്ന മഹാ
വ്യാധിപൂണ്ടവരായിതീരുന്നു
നീതിയുള്ളവരവനെ കണ്ടതി
മോദമോടിതാ ഗീതം പാടുന്നു … … … … … … യേശു

൧൧. പാർത്ഥലത്തിലെ ഗോത്രമാകവെ
പാർത്തുമേഘത്തിലലറിക്കരയവെ
കുത്തിയോർ മനംകത്തവെ പരി
ശുദ്ധനെക്കണ്ടു വീണങ്ങലറവെ
ഇദ്ധരയിലെ ശബ്ദമാകവെ
എത്രയുമുയന്നീടുമാറതാ ...... … … … … … … യേശു

൧൨. അന്തിക്രിസ്തുനെയു മവന്റെ യ
സത്യദീർഘദരിശിയേ യുമാ
യ്യെന്നുരുകുന്ന അന്ധകൂപത്തി
ലന്തിജീവനതോടു തള്ളിയ
വന്റെ യാളുകളെ യഴിപ്പതി
നായിതാ അഗ്നിമേഘവാഹനെ … … … … യേശു

൧൩. നിദ്രകൊണ്ടവിശുദ്ധന്മാരെയു
യിർത്തെഴുന്നേല്പിച്ചുശേഷമാ
യ്പാർത്ഥലമതിൽ പാർത്തുകൊള്ളും വി
ശുദ്ധരെമറുരൂപ മാക്കി വി
ശുദ്ധ മോടതിമോദമായിട്ടി
പ്പാർത്ഥലമതിൽ വാഴുതിന്നുമാ … … … … യേശു

൧൪. കാന്തയാകുന്ന യറുശലെം നഗരം
കാന്തിയാൎവ്വാനിൽ നിന്നിങ്ങിറങ്ങവെ
കാന്തനാകുന്ന യേശുരാജനും
വീണ്ടെടുത്ത വിശ്വാസികളൊടു
ആണ്ടിങ്ങായിരം വാഴുവാൻ മാ
ൎത്താണ്ഡകോടിയുദിച്ചു കാന്തിപോൽ. ... ... ... ..യേശു

# ൩൮

## ക്രിസ്തുവിന്റെ രണ്ടാംവരവു.

| രാഗം | | താളം |
|---|---|---|
| നാഥനാമക്രിയ | പല്ലവി | ചെമ്പട |

അതാ! അതാ! വരുന്ന നമ്മുടെ
യേശു മഹാരാജൻ- ക്രിസ്തു
യേശു മഹാരാജൻ- മശിഹാ
യേശു മഹാരാജൻ- മനുവേൽ
യേശു മഹാരാജൻ.

അനുപല്ലവി.

അതാവരുന്നു! മശിഹാമേഘ
വാഹനമതിലേറി- മേഘ
വാഹനമതിലേറി- ഖെറുബിൻ
വാഹനമതിലേറി- മഹത്വ
വാഹനമതിലേറി- സീയോനിൽ!- അതാ!

ചരണങ്ങൾ.

൧. ആൎപ്പുകളും കാഹളശബ്ദങ്ങളു
മോൎപ്പിൻ സ്നേഹിതരേ! ഇടിമിന്നലു
മോൎപ്പിൻസ്നേഹിതരെ! ഭയങ്കര
മോൎപ്പിൻ സ്നേഹിതരേ! നന്നായി
ട്ടോൎപ്പിൻ സ്നേഹിതരേ!

അഗ്നിത്തേ രതിളേറി കൊണ്ടിഹാ
ഭക്തരെദർശിപ്പാൻ- തന്റെ
ഭക്തരെദർശിപ്പാൻ- തന്റെ
മുക്തരെദർശിപ്പാൻ- മശിഹാ
സക്തരെദർശിപ്പാൻ- സീയോനിൽ അതാ

൨. മരിച്ചഭക്തന്മാരെയുയിപ്പി
ച്ചിരുത്തുമെക്കൂടെ- മേഘത്തി
ലിരുത്തുമെക്കൂടെ- സ്വർഗ്ഗത്തി
ലിരുത്തുമെക്കൂടെ- തന്നോട
ങ്ങിരുത്തുമെക്കൂടെ
മറുരൂപമതാക്കിടചക്കം
വിശ്വാസികളെയുമേ- പൂർണ്ണ
വിശ്വാസികളെയുമേ- ജീവ
വിശ്വാസികളെയുമേ- സത്യ
വിശ്വാസികളെയുമേ- സീയോനിൽ- അതാ!

൩. കുത്തിയമശിഹാതന്നെ കണ്ടവർ
സത്യമറിഞ്ഞീടും- യൂദർ
സത്യമറിഞ്ഞീടും- തന്നുടെ
സത്യമറിഞ്ഞീടും ആയവർ
സത്യമറിഞ്ഞീടും
കുത്തിയദോഷ മതോക്കന്നോറുമൊ
രത്തൽ പെരുത്തിടും- ഉടനുട
നത്തൽപെരുത്തീടും- കരളിൽ
കത്തൽപെരുത്തീടും- അനുതാപ
ക്കത്തൽപെരുത്തീടും- സീയോനിൽ- അതാ!

൪. പരിശുദ്ധാത്മാവാകിയ മാനം
പകരപ്പെട്ടമവരിൽ- ഉടനെ
പകരപ്പെട്ടമവരിൽ- സ്ഥിരമാ
യ്പകരപ്പെട്ടമവരിൽ- നിറവാ
യ്പകരപ്പെട്ട മവരിൽ

പരിതാപം പൂണ്ടേറ്റുപറിക്കരയും
പാപങ്ങളെയോർത്തു- അവരുടെ
പാപങ്ങളെ യോർത്തു- പലപല
പാപങ്ങളെയോർത്തു- ബഹുവിധ
പാപങ്ങളെ യോർത്തു- സീയോനിൽ - അതാ!

൫ അപ്പോൾ ദൈവം തിരുമനസ്സാകു
മവരെ ചേപ്പതിന്നാ(യി)- മനസ്സാകു
മവരെ ചേപ്പതിന്നാ(യി)- മശിഹായി
ലവരെ ചേപ്പതിന്നാ(യി)- ഒരുമി
ച്ചവരെ ചേപ്പതിന്നാ(യി)
എങ്കിലുമവരുടെ വിശ്വാസത്തെ
ശോധനചെയ്തീടുമേ- എതിർക്രിസ്തുനാൽ
ശോധനചെയ്തീടുമേ- വാളാൽ
ശോധനചെയ്തിടുമേ- സ്പുടമാ(യി)
ശോധനചെയ്തീടുമെ- സീയോനിൽ- അതാ!

൬. കള്ളക്രിസ്തുനെ യങ്ങുയിരോടെ
തള്ളിയെറിഞ്ഞീടും- ഉയിരോടെ
തള്ളിയെറിഞ്ഞീടും- നരകത്തിൽ
തള്ളിയെറിഞ്ഞീടും- മശിഹാ
തള്ളിയെറിഞ്ഞിടും
കള്ളദീഘദശിയേയും കൂ
ട്ടുള്ളിലെറിഞ്ഞീടും- ഉയിരോടെ
ഉള്ളിലെറിഞ്ഞീടും- നരകത്തി
നുള്ളിലെറിഞ്ഞീടും- മശിഹാ
തള്ളിയെറിഞ്ഞീടും- സീയോനിൽ- അതാ!

൭. ബന്ധിച്ചായിര വഷത്തോളാ
മന്ധതമസ്സിങ്കൽ- സാത്താനെ
അന്ധതമസ്സിങ്കൽ- ഒരുദൂതൻ
അന്ധതമസ്സിങ്കൽ- തള്ളിടും
അന്ധതമസ്സിങ്കൽ

സന്തോഷാനന്ദത്തോടു കൂടവെ
തന്റെ ഭക്തരുമാ- യ്മശിഹാ
തന്റെ ഭക്തരുമാ- യിഹത്തിൽ
തന്റെ ഭക്തരുമാ- യ്വാഴും
തന്റെ ഭക്തരുമാ- യ്സീയോനിൽ- അത്താ!



# ൨൭

## പ്രഭാതത്തിൽ ഉണരണം.

രാഗം മോഹനം | പല്ലവി. | താളം ത്രിപുട

നിദ്രയിൽ നിന്നെഴുന്നേല്ക്ക- സഹോദരാ!
നിദ്ര യിൽനിന്നെഴുന്നേല്ക്ക.

അനുപല്ലവി.

നിദ്രയിൽനിന്നെഴുന്നേല്ക്ക എത്രനേരമുറങ്ങും നീ?
ഭദ്രമല്ലിനിയുറക്ക- മെത്രയും വേഗമെന്നു ... ... നിദ്ര

ചരണങ്ങൾ

൧. അർക്കനുദിച്ചുയർന്നീടുന്നു- അതിൻപ്രകാശം
തൽക്ഷണേ കിൽ വന്നുവീഴുന്നു
പൊക്കമുള്ള വൃക്ഷമതിന്മേ- ലിരുന്നുപക്ഷി
വർഗ്ഗമാകെ പാടിടുന്നു
പുഷ്കര ജാലങ്ങളൊത്തു- ഭാസ്കരനെ നോക്കീടുന്നു
വെക്കമെണീറ്റെഴുന്നേറ്റു-സർഗ്ഗനാഥനെ സ്തുതിക്ക-നിദ്ര

൨. മന്ദവായുനന്നായ്വീശുന്നു- പുരക്കകത്തു
വന്നുകേറിനോക്കി യുണരുന്നു
പിന്നെയുമുറങ്ങിടുന്നുനീ- മടിയനായി
ട്ടൊന്നുമറിയാതവനെപ്പോൽ
ഇന്നുവരെയുറക്കത്തിൽ-നിന്നെയാർകാത്തെന്നുണർന്നു
നന്ദിയോടുന്നതദേവ- നന്ദനനെ സ്തുതിക്ക നീ ... നിദ്ര

൪. നിന്നുടെതള്ളയിൻ ഗർഭത്തിൻ- കത്തുമുതൽ
നിന്നെയതി വിസ്മയമതാ(യി)
തെല്ലൊരു ചേതമെന്നിയെ- കരുണയോടു
ഇന്നുവരെയിലും സൂക്ഷിച്ചു
അന്നപാന വസനങ്ങളും- തന്നുരക്ഷിക്കുന്നവനാം
മന്നവനെമനതാരി- ലുന്നിനിത്യംസ്തുതിചെയ്ക- നിര

൫ ആദിപിതാവാകുമാദാമിൻ- പാപംമൂലമാ(യി)
ജാതമായ ശാപമരണം
മേദിനിയിൽനിന്നൊഴിപ്പാനാ(യി)-സ്വർഗ്ഗത്തിൽനിന്നു
ജാതനായ ദേവപുത്രൻ താൻ
പാതകന്മാൎക്കായ്മരിച്ചു- മോദമോടുയിർത്തെഴുന്നു
താതവലഭാഗമതിൽ- വാണീടുന്നോനെസ്തുതിക്ക- നിര

൬. പാപനിരയിങ്കൽ നിന്നുനീ- ഉടനുണർന്നു
ശാപമുടനീക്കിക്കളക
പാപബോധമേറ്റമേറ്റമാ- യ്വിചാരിച്ചു
താപമൊടു ചൊൽക നിൻ പാപം
കോപതനയനാം നിന്റെ- പാപശാപമൊഴിച്ചോരു
പാപഹരനായ മർത്ത്യ- താപഹരനെ സ്തുതിക്ക.... ...നിര

---

# ൩൩

പ്രാർത്ഥനയ്ക്കായുള്ള അപേക്ഷ.

രാഗം നാഥനാമക്രിയ | പല്ലവി | താളം ചെമ്പട

കാരുണ്യമൂർത്തേ! വന്നരുളേണം
കാരുണ്യമൂർത്തേ!

അനുപല്ലവി

കാരുണ്യമൂർത്തേ! മഹാ- ഭാരം ചുമന്നുകൊണ്ടു
പാരംവലയുമടി- യാരിൽകരളലിഞ്ഞു ... ... ... ... കാരു

ചരണങ്ങൾ.

൧. ദുരിതാഴിയിങ്കൽ വീണു- പരിതാപമോടുഴലും
നരസംഘങ്ങളെക്കണ്ടു- പെരിയകരുണപൂണ്ടു
നരനായൂഴിയിൽ വന്നു- അരിയപങ്കപ്പാടേറെ
കുരിശിൽ മരിച്ചുയിർത്തു- പരമമണ്ഡലമെഴുന്ന... ... കാരു

൨. ഇന്നിവിടെ നിന്തിരു- സന്നിധിയിങ്കലടിയാ
രൊന്നായപേക്ഷിക്കുന്നു- തിന്നു കനിഞ്ഞു പര
മണ്ഡലാധിപാ! ഞങ്ങ- ളിന്നപേക്ഷയ്ക്കു ചെവി
തന്നു തൃക്കരളാ- ലിന്നനുഗ്രഹിപ്പാനാ ... ... ... ... ക്കാരു

൩. പാപികളിൽ വച്ചതി- പാപികളാമടിയാർ
പാപങ്ങളൊന്നു കേ- ഫാവെപ്പോലെയിന്നനു
താപപ്പെട്ടുകരവാൻ- കോപംകൊള്ളാതെയിന്നീ
പാപികളിലയക്ക- പാവനാത്മാവെവേഗം ...... കാരു

൪. കരുണയിന്നാഴിയേ!നി- കുരിശിൽവച്ചുഞങ്ങൾക്കാ(യി)
തിരുകൈകാൽതടങ്ങളിൽ- തിരുവിലാവതിലയ്യൊ
മുറിവേറ്റു ചൊരിഞ്ഞെല്ലൊ- പരിശുദ്ധരക്തം പാപ
ക്കറകളെല്ലാമവയാൽ- കഴുകിനിർമ്മലമാക്കാൻ ... ... കാരു

൫. സത്യാനുതാപമതും- സത്യവിശ്വാസമതും
സത്യസ്നേഹവുമുള്ളിൽ- മൃത്യുവരുംവരെനീ
വദ്ധിപ്പിച്ചൊട്ടുവിലു- യിത്തെഴുന്നേല്പിച്ചു വി
ശുദ്ധസാലേംപുരത്തിൽ- ചേത്തരുൾകഞങ്ങളെ. കാരു



## ൩൬

പരിശുദ്ധാത്മാവു വരുവാനുള്ള അപേക്ഷ.



| രാഗം നാഥനാമക്രിയ | പല്ലവി | താളം ആദി |
|---|---|---|

വന്നാവസിക്ക- ദേവാത്മാവേ! നീ
വന്നാവസിക്ക.

അനുപല്ലവി

വന്നാവസിക്കവേഗം- നിന്നുടെമാകൃപയാ
ലിന്നീയടിയാരിന്മേ- ലുന്നതത്തിങ്കൽനിന്നു... ...വന്നാ

ചരണങ്ങൾ

൧. കർത്താവിൻ ഭൃത്യർപെന്തി- കോസ്തുപെരുനാളിങ്ക
ലൊത്തങ്ങൊരുമയോടെ- പ്രാർത്ഥിച്ചിരിക്കുന്നേര
മേററവും ശക്തിയുള്ള- കാറേറാട്ടം പോലവർമേ
ലെത്തിയാവസിച്ചപോ- ലിദ്ദാസരിലുമിന്നു... ...വന്നാ

൨. കർത്താവരുളി ചെയ്യ- വാർത്തകളെല്ലാമവ
രുൾക്കാമ്പിങ്കലോർമ്മവ- രുത്തികൊടുത്തുനല്ല
ശക്തിയോടേശുവെ പ്ര- സിദ്ധപ്പെടുത്തിപ്പാനാ
യഗ്നിനാവാലവർമേ- ലന്നു വന്നപോലിന്നു. വന്നാ

൩. അന്നാളിൽമൂവായിര- മാത്മാക്കളിന്മേൽ ശക്തി
ഒന്നായ്പ്പലിപ്പിച്ചേശു- തൻനാമത്തിങ്കൽ ചേർത്തു
പിന്നെയങ്ങയ്യായിര- ത്തിന്മേലുമൊരുനാളി
ലൊന്നായ്പ്രകാശിച്ച പോലിന്നീയടിയാർമേലും. വന്നാ

൪. അക്കാലം തൊട്ടുദിവ്യ- ശക്തിയാൽതിരുസഭ
ഉൾക്കാമ്പിൽ ഭക്തിയാജ്ജ്വാ- ലിക്കപ്പെടുന്നതു പോ
ലിക്കാലത്തിലും നിന്റെ- പ്രത്യേകദീപ്തിമൂല
മിക്കൂട്ടത്തെയുംപാലി- ച്ചീടുവാനായ്ക്കൊണ്ടിപ്പോൾ. വ



# ൩൪

പരിശുദ്ധാത്മാവു വരുവാനുള്ള യാചന.



രാഗം
മലയാമി

പല്ലവി

താളം
മുറിയടന്ത

ആത്മാവേ! വന്നീടുക- വിശു
ദ്ധാത്മാവേ! വന്നീടുക.

ചരണങ്ങൾ

൧. ആത്മാവേ! വേഗം വന്നെന്നതി പാപങ്ങ
ളാകെ നീയോർപ്പിക്കുക- ഞാൻ
ആയവയോർത്തു അലറിക്കരവതി
ന്നായി തുണച്ചീടുക......... ......... .........ആത്മാ

൨. കേഫാവിൻ കണ്ണുനീരേപ്പോളൊഴുകമെൻ
കണ്ണിൽനിന്നു ദൈവമേ!- നിൻ
തൃപ്പാദത്തിങ്കൽ വീണിപ്പോളുപേക്ഷിക്ക
ന്നിപ്പാപിയെ വിടൊല്ലാ ......... ......... ആത്മാ

൩. കല്ലാം മനസ്സിനെ തല്ലിതകർക്കനിൻ
ചൊല്ലാലെ വേഗമയ്യോ- ദിനം
വെള്ളക്കുഴിയാക്കിക്കൊള്ളുക എന്നിരു
കണ്ണുകളെ വേഗം നീ ......... ......... ആത്മാ

൪, യേശു കുരിശിൽ മരിച്ച സ്വരൂപമെ
ന്മാനസം തന്നിൽ ദിനം- പ്ര
കാശിപ്പതിന്നു തുണെക്കുക ദൈവമേ!
ലേശവും താമസിയാ......... ...... ...... ...... താത്മാ

൫. നിന്നെയെത്ര തവണ ദുഃഖിപ്പിച്ചിരി
ക്കുന്നു മഹാപാപിഞാൻ- നിന്റെ
പൊന്നാമുപദേശം തള്ളിക്കളഞ്ഞുഞാൻ
തന്നിഷ്ടനായ്നടന്നേൻ ... ... ആത്മാ

൬. നിഗളം ദുർമ്മോഹമവിശ്വാസം വഞ്ചന
പകയെന്നിവ യൊഴിച്ചു- എ
ന്നകമെവിശ്വാസം പ്രത്യാശാസ്നേഹങ്ങളെ
വേഗമെന്നിൽ തരിക. ... ... ... ... ആത്മാ

൭. അപ്പോസ്തോലരിലിറങ്ങിയവണ്ണമി
പ്പോളാകാശംപിളന്നു- നീ
ഇപ്പാപിമേലിറങ്ങി ഹൃദയംതന്നി
ലെപ്പോഴും വാണീടുക. ... ... ... ... ... ... ആത്മാ

൫, ജീവ ജലമേ! കനിഞ്ഞൻപൊടെന്നിൽനീ
മേവാതിരിക്കു മെങ്കിൽ- നിത്യ
ചാവിന്നിരയായീടും മഹാപാപിഞാൻ
ദൈവമേ! കൈവിടൊല്ലാ ... ... ... ... ആത്മാ

൬. ചൊല്ലിക്കൂടാത്ത. ഞരക്കങ്ങളോടതി
വല്ലഭൻ മുമ്പിലയ്യോ- ഠരം
ചെല്ലാമിനിക്കായപേക്ഷിപ്പതിന്നു നീ
തെല്ലുംതാമസിക്കോലാ... ... ... ... ... ... ആത്മാ

# ൩൬

## അനുതാപ കീർത്തനം

൧. അയ്യോ ഞാനൊരു മഹാ_ പാപിയാകുന്നു നസ
റയ്യനേ! കനിയുക- മനുവേലനേ!
കൈകാൽ തളർന്നീടുന്നേ- നുള്ളമുരുകീടുന്നു
ആയ്യോ കനിയേണമേ- മനുവേലനേ!

൨. കരുണാനിറഞ്ഞവനേ! കരുണയിൻ കടക്കണ്ണാൽ
തിരിഞ്ഞെന്നെ നോക്കേണമേ_ മനുവേലനേ!
മുറിവും ചതവുമെന്നി- ലഴകിനാറീടുന്നയ്യോ
തിരുമുന്നിൽ വരുന്നിതാ- മനുവേലനേ!

൩. പാതകം ചെയ്യുതിന്നാ_ യോടിയകാല്ലുളിതാ
നാഥാ! മടക്കീടുന്നേൻ_ മനുവേലനേ!
ഏറ്റം മടികൂടാതെ- പാതകമാകവെ ഞാൻ
നാഥാ! ചെയ്യുപോയയ്യോ- മനുവേലനേ!

൪. മന്നാ! മറന്നു നിന്നെ- മദിച്ചുനടന്നു ചെയ്യു
തെണ്ണമില്ലാപാപങ്ങൾ- മനുവേലനേ!
നിന്നോടു നിന്നോടയ്യോ- തന്നെപിഴച്ചു നിൻെറ
കണ്ണിൻമുൻദോഷം ചെയ്യുൻ- മനുവേലനേ!

൭. അറെപ്പും വെറുപ്പും മഹാ- അതിക്രമങ്ങൾ ചെയ്യാൻ
വിരഞ്ഞോടിമൃഗംപോലെ- മനുവേലനേ
ഇരുളും മറവിടവും- മിവയെചെയ്യതിന്നായി
തിരഞ്ഞുനടന്നേനയ്യൊ- മനുവേലനേ!

൮. കാവിൽ നീ വിലക്കിയ- കനിയെത്തിന്നു നിന്നെപ്പോ
ലാവാനോടിയപാപി- മനുവേലനേ!
ഹാബേലാം സോദരനെ- അന്യായമായിക്കൊന്ന
പാപിയാം കായേൻ ഞാനെ- മനുവേലനേ!

൯. ലോത്തിൻ വീടിനെ വളഞ്ഞേറം വെറുപ്പുചെയ്യാ
നേറം മുതിർന്നോൻ ഞാനെ- മനുവേലനേ!
കഷ്ടം വെറുപ്പായുള്ള-കുററം ചെയ്യോനാമതി
ദുഷ്ടനോനാനും ഞാനെ- മനുവേലനേ!

൰. പാതകം ചെയ്യതിന്നാ- യ്യുണ്ണയം കൊടുത്തോനാകും
യൂദാ ഞാനാകുന്നയ്യൊ- മനുവേലനേ
സോദരൻ യോസേഫിൻെറ- കണ്ണീർകണ്ടുമവനെ
ഘാതകനായി വിറേറാൻ- മനുവേലനേ!

൰൧. നല്ലവാ! യെറിഹോവിൻ- ശാപവസ്തുക്കൾകട്ട
കള്ളനാഖാനും ഞാനേ- മനുവേലനേ!
നിന്നെകൊൽവതിന്നായി- തന്നെ ശിശുക്കളെഞാൻ
കൊന്നഹെരോദാവയ്യൊ- മനുവേലനേ!

൰൨. നിന്നെ തലകീഴായി- തള്ളുവാനായിട്ടയ്യൊ!
നന്നായമുതിർന്നോൻ ഞാനെ- മനുവേലനേ!
ഉററസ്നേഹിതൻ പോലെ- തങ്കമുഖത്തിൽ മുത്തി
ദുഷ്ടക്കാശ്ശിറോൻ ഞാനെ- മനുവേലനേ!

൰൩. മൂന്നുരുവല്ലയെണ്ണ- മില്ലാതവണ്ണമയ്യൊ
നിന്നെ തള്ളിയോൻഞാനെ- മനുവേലനേ!
മന്നാ! ദ്രോഹങ്ങളെല്ലാം-നാന്നായ്ചെയ്യു ദ്രോഹിഞാൻ
നിന്മുൻ വീണോൻകനിക- മനുവേലനേ!

# ൫൦

മക്കോസ, ൯ അ. ൨൪ വാ.



കാപ്പിരാഗം | പല്ലവി | രൂപകതാളം

കത്താവേ! വിശ്വസിക്കുന്നേ-നവി
ശ്വാസത്തിന്നു സഹായിക്ക

അനുപല്ലവി.

ചിത്തംതെല്ലച്ചി-ഞ്ഞിത്തിരികൃപ
ചത്തതാമെന്നു- ള്ളത്തിൽകാണിക്ക. ... ... കത്താ

ചരണങ്ങൾ.

൧. യേശുവേ പാപനാശനാ! നസ
റേശനെ കരുണാസനാ!
നീചനാംഞാൻ പി- ശാചിനാലവി
ശ്വാസിയായ്മുഴ- ദോഷിയാ- യിപ്പോൾ ... കത്താ

൨. ചെററുംനിൻ വചനത്തിലി- മ്മഹാ
ദുഷ്ടൻ മനപ്പുററില്ല
ഉററുനോക്കിനിൻ- ശക്തിയെക്കണ്ടു
മൊട്ടും വിശ്വസി- ച്ചിട്ടില്ലാ- യിപ്പോൾ. കത്താ

൩. ഭൂതത്താനെന്നെ ബാധിച്ചെ- ന്നാത്മ
ബോധത്തെ കെടുത്തീടിനാൻ
പാതകൻചതി- ചെയ്യുരിലറി
യാതെ ഞാനക- പ്പെട്ടുപോ- യിപ്പോൾ. കത്താ

൪. തീയതാൻ തിന്മതീയിൽവീ- ണെൻെറ
മെയ്യെല്ലാം വെന്തുപോയല്ലോ
അയ്യയ്യോ ചെററും- വയ്യായെകൃപ
ചെയ്യേണെ നസ- റയ്യനെ!- ഇപ്പോൾ. കത്താ

൩. കൎത്തനെ! ഞാൻ വെള്ളത്തിൽവീ- ണൊരാ
ഴത്തിൽ താണുയിരററുപോ- മീയാ
പത്തിൽ നിന്നെന്നെ- യുദ്ധരിക്കവേ
ഗത്തിൽ രക്ഷക- നാറില്ലാ- യിപ്പോൾ ... ... കൎത്താ

൪. പാപത്തിൽ ജനിച്ചാപത്തിൽ- വീണു
കോപത്തിനുമകനിപ്പാപി
നാവില്ലാ ചെവി- ടൻ വല്ലാത്തയാ
ത്മാവുള്ളോൻ മന- നോവുള്ളോ- നിപ്പോൾ. കൎത്താ

൫. പിശാചും പേയും പിടിച്ചവൻ- വാനു
രച്ചവൻ മെയ്യെരിച്ചവ- നെന്നെ
അച്ഛനാം നീ സൂ- ക്ഷിച്ചില്ലെങ്കിൽ മ
രിച്ചുപോയേനെ- നിശ്ചയ- മിപ്പോൾ. ... ... കൎത്താ

൬. നീചൻ ഞാനവിശ്വാസി ഞാ- നവി
ശ്വാസി ഞാനവിശ്വാസി ഞാൻ
ദോഷിയിന്നവിശ്വാസത്തെ മൂല
നാശമാക്കുക- യേശുവേ! ഇപ്പോൾ ...... കൎത്താ

---

# ൰൨

പാപമോചനത്തിന്നായിട്ടു അപേക്ഷ.

---

പല്ലവി.

എന്മേൽ കനിഞ്ഞീടെന്നുമെ
ദേവദേവനെ! എന്മേൽ
യേശുനാഥനെ! എന്മേൽ
മാനുവേലനെ! എന്മേൽ

ചരണങ്ങൾ.

൧. തന്മഹിമവെടിഞ്ഞു- ങ്ങിമ്മഹിതലെവന്നു
എന്മേലലിഞ്ഞ ദാവീ- ദിന്മകനെ! പാപിയാം. എൻ

൨. പൊന്നിൻ തിരുമേനിമേ- ലെണ്ണമില്ലാതടിക
ളെണ്ണമില്ലാതെൻപാപ- ത്തിന്നായേല്ക്കണ്ടോനേ! നാഥാ

൩, തങ്കക്കിരീടം ശിര- സ്സിങ്കൽ പാപിക്കുചൂടാൻ
ശങ്കകൂടാതെയൊരു- മുൾമുടിധരിച്ചോനേ! ... ... എൻ

൪. ആദാമിൻ മക്കൾ മരി- യാതിരിപ്പാൻ പുതിയ
ആദാമായ്വന്നുമര- ണാധികളൊഴിച്ചോനേ! ... ... എൻ

൫. നീചനാമിനിക്കായി- നീ ചൊരിഞ്ഞുരക്തമീ
നീചഹൃദയംതന്നിൽ- നീ തളിച്ചീടുവാനായി ... ... എൻ

൬. നിന്നെമറുത്തശിമോൻ- തന്നെ കൈക്കൊണ്ടല്ലൊനീ
എന്നപോലെന്നേയും ചേ-ത്തിന്നനുഗ്രഹിപ്പാനാ-യെൻ

൭. നിന്നടുക്കൽ വന്നാലൊ- എന്നുംതള്ളുകയില്ല
എന്നുനിൻവചനത്തിൽ- ചൊന്നവണ്ണമിന്നുനീ. എൻ

൮. അൻപിയലുന്നയേശു- തമ്പുരാനേ! ശരണം
നിൻപാദങ്ങളിൽ വീണു- കുമ്പിട്ടും മാമോക്ഷിയാം- എൻ



# ൪൨

## കത്താവിനോടുള്ള വാഞ്ഛ.



പല്ലവി.

നേരമാകും മുന്നെന്നിൽ വരികവരിക എൻപ്രിയ
പന്നെൻ ദുരിതം മാററുക- നാഥനേ!

ചരണങ്ങൾ

൧. പാരിടത്തിൽ മനുഷ്യാവ-താരംചെയ്യോരേശുവേ! ഞാൻ
പാരംപരിശ്രമപ്പെട്ടുന്നേൻ- എൻനാഥനേ! പാരം- നേര

൨. അന്തികെവേഗംവന്നുയെൻ- വെന്തുരുകുംമനമാത്മ
ബന്ധുവെ!തണുപ്പിച്ചീടുക-എൻനാഥനെ!-ബന്ധു-നേര

൩. ലോകചിന്തയാലെന്മന- മാകെയുഴലായീടുന്നു
മാനുവേലേ! വേഗംവരിക- എൻനാഥനേ!- മാനു- നേര

൮. കാന്താ! വന്നീടുകമന- ക്കാട്ടുകൾ വെട്ടിയകററി
ചന്തമോടെന്നിലുവസിക്ക ക-എൻനാഥനേ!-ചന്ത-നേ

൯. സിംഹാദികളാം മൃഗസ- മൂഹങ്ങളെന്റെ ഹൃദയെ
സഞ്ചരിച്ചെന്നെയൊടുക്കുന്നു- എൻനാഥനേ!- സഞ്ച

൰. സിംഹംപോലലറിഎന്നെ- സംഹരിപ്പതിന്നസാത്താ
നന്നിയോടിവരുന്നയ്യയ്യൊ- എൻനാഥനേ!- ഉന്നി-നേ

൧൧. ചത്തചെള്ളാമെന്നെ നിന്റെ- ചിന്തതിലോർത്താലായ്ക്കും
കർത്താവേ! കൈവിടരുതയ്യൊ-എൻനാഥനേ!-കർത്താ-നേ

൧൨. നീയെന്നെവിട്ടാൽപിശാചു- വായാലെടുത്തു നരക
ത്തീയിന്നിരയാക്കീടുമയ്യൊ-എൻനാഥനേ!- തീയി- നേ

൧൩. നീതിയിൻസൂര്യനേ! എന്ന- നീതിയുള്ളാത്മമതിങ്കൽ
മോദമോടെവേഗം വാഴുക- എൻനാഥനേ!- മോദ- നേ

൧൪. നിന്നെ വിട്ടെവിടെപോയി- ട്ടുന്നു ഞാനിനിക്കായ്യതും
ചിന്നിമരിച്ചോരെൻകർത്താവേ!-എൻനാഥനേ!- ചിന്നി

൧൫. നിന്നെഞാൻവിട്ടീടുമൊ? നീ- യെന്നെയനുഗ്രഹിച്ചല്ലാ
തെങ്ങുംപോയിടരുതയ്യയ്യൊ-എൻനാഥനേ!- എങ്ങും-നേ

---

# ൩൩

### കൃപാവരങ്ങൾക്കായിട്ടുള്ള അപേക്ഷ.

രാഗം തോടി — പല്ലവി — താളം ചെമ്പട

എൻകർത്താവേ! കൃപയാ- യെന്നുടെയപേക്ഷയ്ക്കു
നിൻചെവിതുറക്കേണമേ-

അനുപല്ലവി.

നിന്മകനാമടിയൻ- നിന്ദ്യനെങ്കിലും കൃപ
എന്മേലൊഴിയിച്ചു-അൻപുവെക്കയില്ലയോ?-എൻ

ചരണങ്ങൾ

൧ മന്ദമല്ലോർനെങ്കിലും- നിന്നിലുള്ളുത്സാഹത്തെ
എന്നിൽനീവെക്കയില്ലയോ?
എന്നോടപേക്ഷിച്ചാകിൽ- നന്നായുരാമെന്നുനീ
മുന്നാമെ കല്പിച്ചില്ലയോ?
ചെന്നായ്ക്കൂളിൻ മദ്ധ്യത്തിൽ- ചെല്ലാമ്ടിയൻപോവാൻ
നിന്നനുഗ്രഹം വേണ്ടായോ?
ഉന്നതനേ!നീവന്നു- ചിന്നിവിട്ടരുധിര
മെന്നുടെപാപത്തേയു. മില്ലാതാക്കാനല്ലയോ?- എൻ

൨ കരുണയുള്ളവനേ!നീ- തരികയില്ലയൊ?ശക്തി
നേരായിട്ടുപദേശിപ്പാൻ
കരംകുറുകീട്ടില്ലല്ലൊ- കണ്കാണാതായിട്ടില്ല
ശരണമാംതമ്പുരാനേ!
വരമില്ലാതെങ്ങിനെഞാൻ-പറയും?നിൻമഹത്വത്തെ
അറിഞ്ഞിട്ടില്ലാത്തോക്കുനാഥാ!
പരദേശിപോലെനിന്നെ- പാർത്തുവിളിക്കമെന്നിൽ
ഗുരുവിനെകല്പിച്ചാക്കി-അരികിൽനില്ക്കയില്ലയൊ?എ

൩ കണ്ണിന്റെമണിയെപോൽ- നിന്നൊന്നുകഷ്ടമായ്ക്കാക്ക
മെന്നുകല്പിച്ചപിതാവേ!
ഹന്നായിന്നപേക്ഷയ്ക്കു- നിന്നുടെകൃപയാലെ
നല്ലുത്തരംകൊടുത്തോനേ!
മന്നായെകൊണ്ടുനിന്റെ- എണ്ണമില്ലാജനത്തെ
നന്നാപ്പോഷിപ്പിച്ചവനേ!
മണ്ണിലുള്ളവനാകം- എന്നുടെയപേക്ഷയ്ക്കു
നിന്നുത്തരമരുളി- എന്നാത്മം പോഷിപ്പിക്ക- എൻ

൪. പരിശുദ്ധാത്മാവേ! നീയും--കരുണയായെന്നുള്ളത്തിൽ
വരിക താമസിയാതെ
ദരിദ്രാത്മാവിതനിന്നുണ്ടാം- പരിതാപമില്ലാതാക്കാൻ
ചൊരിക എന്നിൽ നിൻവരങ്ങൾ
കരയുന്നുഞാൻ ദൈവമേ! -മറയിടുന്ന രക്ഷകാ!
തിരുസ്നേഹമെന്നിൽ വദ്ധിപ്പാൻ

മരണത്തോടുളാമിങ്ങിനെ-കരുണയിൽവരുന്നു നിൻ
കരങ്ങളിലെന്നാത്മാവെ-ഭരമേല്പിപ്പാൻതുണെയ്ക്ക-എൻ

# ൨൮

## അനുതാപപ്രാൎത്ഥന

രാഗം
ആനന്ദഭൈരവി

താളം
മുറിയടന്ത

പല്ലവി

പരിതാപപ്പെട്ടന്നെന്റെ- ദുരിതമകലുവാൻ
കരുണെയരുള്ക നാഥാ!

അനുപല്ലവി.

സുരമാനവസംഘ- മഖിലവും വണങ്ങും
പരമദേവകുമാരാ!- വരമായേശുനാഥേന്ദ്രാ!- പരി

ചരണങ്ങൾ

൧. പാപികൾക്കുയൎന്ന സങ്കേതമേ!- പരി
താപഹൃദയത്തിന്നമൃതമേ!
കോപതനയനാമീപാപിമേ- ലുള്ള
ശാപം തീൎത്തനുഗ്രഹിക്കേണമെ- സ്വാമിൻ!- പരി
൨. സാത്താൻ കേസരിപോലലറുന്നു- മഹാ
ചിത്തയുദ്ധം പകരുന്നു
ഏറ്റംജഡമിങ്ങുതളരുന്നു- പാപ
നാറ്റംകൊണ്ടു മനംപതറുന്നു- സ്വാമിൻ!- പരി
൩. ന്യായപ്രമാണം കുറ്റമേകുന്നു- ഹാമ
ദീയക്രിയകളെ തീതാക്കുന്നു
മായാലോകമിച്ഛയുണ്ടാക്കുന്നു- മഹാ
പായവഴികളിൽ കൊണ്ടാക്കുന്നു- സ്വാമിൻ!- പരി
൪. രാവുംപകലും കണ്ണീരോടുന്നു- മന
നോവുംശോകവും പെരുകീടുന്നു
ചാവുമെന്നോടു പോരാടീടുന്നു- യെന്റെ
നാവുംനിൻകൃപയെകൊണ്ടാടുന്നു- സ്വാമിൻ!- പരി

I*

# ൭൩

## ദൈവകൃപയ്ക്കായിട്ടു യാചന



രാഗം ഭൈരവി — പല്ലവി — താളം ചെമ്പട

യേശുവെ കരുണാസനാ! മഹാ- മോക്ഷിഞ്ഞാനയ്യോ
പാപ- മോക്ഷിഞ്ഞാനയ്യോ

ചരണങ്ങൾ

൧. നീചനാമെൻ ദുരിതങ്ങളെ- നോക്കണമിതാ
കൂടെ- പാക്കണം സദാ...... .......... ... ...യേശു

൨. പെരിയസാത്താനരിശത്തോടു- പെരിയമാരിപോ
ലസ്ത്രം- പൊഴിയുന്നെന്റമേൽ...............യേശു

൩. ജഡത്തിൻ മോഹം കട്ടതവൈരി- അട്ടത്തുന്നയ്യോ
കൃപ- കൊടുക്കണമിന്നു ..............................യേശു

൪. ദുഷ്ടലോകം നിന്നിൽനിന്നു- വട്ടകറ്റുന്നു
കൃപ- കിട്ടണമിന്നു ..............................യേശു

൫. ലോകം ജഡം പിശാചു ഇവരെ- ജേട ചെയ്യുന്നു
കൃപ- തേടുന്നേനിന്നു ..............................യേശു

൬. കഠിനപാപപ്പുഴ നീക്കം- കരുണയുള്ളവാ!
കൃപ- തരണം നല്ലവ! ..............................യേശു

൭. ദുഷ്ടാശിലയെന്നിൽ നിന്നു- വട്ടകറ്റണം
പുതു- സൃഷ്ടിയാക്കണം..............................യേശു

൮. പരിശുദ്ധാത്മാവായ ദൈവം- വന്നു പാക്കണം
എന്നെ- എന്നും കാക്കണം .........................യേശു

൯. മരണംവരെയും കരുണയോടു- കാത്തരുളേണം
കൃപ ചേർത്തരുളേണം ..............................യേശു

൰. നിന്റെ രാജ്യം തന്നിലെന്നെ- ഓർത്തുകൊള്ളണം
എന്നും- ചേർത്തുകൊള്ളണം .........................യേശു



# ൭൩

## ദുഃഖസമയത്തുള്ള അപേക്ഷ.

രാഗം
കമാച്ച

താളം
ചെമ്പട

പല്ലവി

മന്നവേൽ മന്നവനേ!- പരനേ!
മന്നവോളുന്നവനേ!

അനുപല്ലവി

മന്നവേലേ! നിന്മനമലിഞ്ഞരികിൽ
വരിക വൈകാതെ- പരനേ! ... ... ... ... മന്ന

ചരണങ്ങൾ

൧. കരുണയിന്നടയോനേ!- എന്നി- ദുരിതം കാണണമേ
പരവശനായിടുന്നയ്യോയെൻ- പാതകമതിനാലേ- പര
[നേ- മന്ന

൨, അപ്പനും അമ്മയുമാ- യിനിക്കു- എപ്പൊഴുതു നീയേ
ഉൾപരിതാപം കണ്ടുകനിഞ്ഞീ- യല്പനുതുണചെയ്ക- പ
[രനേ മന്ന

൩, പെരുമഴപോലഗ്നി- യസ്ത്രം- നരിപുവാംസാത്താൻ
തെരുതെരെ [illegible]യ്യുന്നയ്യോ- എന്നിൽ- കരളലിഞ്ഞീടണമേ
[പരനേ!- മന്ന

൪, ശരണംനീയല്ലാ- തടിയനു- ഒരുവനുമില്ലയ്യോ
മരണംവരയുമരികിലിരുന്നു- പരിപാലിക്കണമേ- പര
[നേ!- മന്ന

൫, നിന്നെവിട്ടിട്ടു- അടിയ- നെങ്ങുപോയിടും?
കണ്മണിപോൽനിന്നെഞാൻനോക്കു മെന്നരുൾചെ
[യ്തോനേ- പരനേ!- മന്ന

൬ അരികിൽവരായ്കിൽ നീയെന്റെ- മരണം വന്നിടും
കരുണാവാരിധിയേ! വന്നെന്റെ- കരളുതണുപ്പിക്ക- പ
[രനേ! മന്ന

# ൬൫

## ക്രിസ്തുവരുവാനുള്ള വാഞ്ഛ.



പല്ലവി

എന്നു ഞാൻ കണ്ടുകൊണ്ടീടും
എമ്മാനുവേലേ! എന്നു ഞാൻ
എൻ യേശുവിനേ! എന്നു ഞാൻ
എൻരക്ഷകനേ! എന്നു ഞാൻ

ചരണങ്ങൾ

൧. ഇന്നും ഞാനുഴിയിൽകി- ടന്നുവലയുന്നയ്യോ
നിന്നെ കാത്തിരുന്നെന്റെ- കണ്ണുകൾമങ്ങീടുന്നു- എന്നു

൨. പാപത്തിൽകിടന്നഞാൻ- താപപ്പെട്ടുഴലുമ്പോ
ളാപത്തൊഴിച്ചാരെന്റെ- ആത്മരക്ഷാവാളുന്നേ!- എന്നു

൩. തെറ്റിയത്താടാമെന്നെ- തേടിടുവാനായിക്കെ
യേറമുവന്നുമരിച്ചു- യിർത്തുവാനിൽപോയോനേ!- എന്നു

൪. വാനിൽ പിതാവിൻവല- ഭാഗത്തിങ്കലിരുന്നു
ഹീനനാമിനിക്കായി-കേണപേക്ഷിക്കുന്നോനേ!- എന്നു

൫. മന്നവാമശിഹായേ!- എന്നു നീവന്നീടുമോ?
നിന്നെകാണ്മതിനെന്റെ- കണ്ണുകൾ കൊതിക്കുന്നു- എ

൬. വേഗംവരുമെന്നുനീ- ചൊന്നതില്ലയോ?
കാഹളംകേൾപ്പതിന്നാ- യ്ക്കാതുകൾകൊതിക്കുന്നു- എന്നു

൭. കർത്താവേ! വരേണമേ- ഭർത്താവേ! വരേണമേ
കാത്തിരുന്നീടുന്നഞാൻ- കാവല്ക്കാരൻപോലയ്യോ-എന്നു



# ൭൨

## ക്രിസ്തുവതന്നരിന്നു സഭയുടെ ദുഃഖവിളി

രാഗം
ദ്വിജാവന്തി

താളം
ചെമ്പട

പല്ലവി

കാന്താ! താമസമെന്തഹൊ?- വരുവാനേശു
കാന്താ! താമസ മെന്തഹൊ?

അനുപല്ലവി

കാന്താ! നിൻവരവിന്നാ- യ്പാത്തിരുന്നെൻെറ മനം
വെന്തുരുകുന്നകണ്ണും- മങ്ങുന്നെമ്മാനുവേലാ.- കാ

ചരണങ്ങൾ

൧. വേഗത്തിൽ ഞാൻ വരുന്നെന്നു- പറഞ്ഞിട്ടെത്ര
വഷമതായിരിക്കുന്നു
മേഘങ്ങളിൽവരുന്നെന്നു- പറഞ്ഞതോൎത്തു
മോഹത്തോടെയിരിക്കുന്നു
ഏകവല്ലഭനാകും- യേശുവെ! നിൻെറ നല്ല
ആഗമനംഞാൻനോക്കി- ആശയോടിരിക്കയാൽ- കാ

൨. ജാതികൾതികവരിനോ? ആയവർനിൻെറ
പാദത്തെചേരുവതിനോ?
യൂദന്മാർ കൂടവരിനോ?- കാനാനിലവർ
കുടികൊണ്ടുവാഴ വതിനോ?
ഏതുകാരണത്താൽനീ- ഇതുവരെഇഹത്തിൽ വ
രാതിരിക്കുന്നു? നീതി-സൂൎയ്യനാകുന്നയേശു......... കാ

൩. എത്രനാൾഭരിച്ചുകൊള്ളും?- പിശാചിലോക
മെത്രനാൾ ചതിച്ചുകൊള്ളും?
എത്രനാൾപറഞ്ഞുകൊള്ളു- മപവാദങ്ങൾ
ശുദ്ധിമാന്മാരുടെമേലും
കൎത്താവെ! നോക്കിക്കാണ്ക- പാൎത്തലത്തിൻദുരിതം
സാത്താന്റെസൎവ്വാധികാരത്തെ- നീക്കുവാനായിപ്രിയ- കാ

൪. ദുഃഖം നീ നോക്കുന്നില്ലയോ?- എന്റെ വിലാപ
ശബ്ദം നീ കേൾക്കുന്നില്ലയോ?
തക്കം നോക്കീടുന്നില്ലയോ? പിശാചെന്മനം
വെക്കം ഹനിപ്പാനയ്യയ്യോ!
തൃക്കണ്ണാലെന്നെ നോക്കി- ദുരിതങ്ങളാകെ പോക്കി
വെക്കം നിൻമണവാട്ടി- യാക്കിക്കൊള്ളുവാൻ പ്രിയ- കാ

# ൪൯

## ആറാണ്ടിന്നാത്മാവിന്റെ വരവിനെപ്പറ്റി

രാഗം ആഢാണാ — പല്ലവി — താളം മുറിയടന്ത

ആറാണ്ടാവി വരുന്നേ- പ്രതികാരം ചെയ്യാൻ
ആറാണ്ടാവി വരുന്നേ

അനുപല്ലവി

കൂറുള്ളാത്മജന്നയ്യോ- പാരം വിഷം നിറഞ്ഞ
പാരിൻ പൊരുൾ കൊടുത്ത- ക്രൂരനാം ജഡത്തിന്നു- ആറാ

ചരണങ്ങൾ

൧. ശർക്കര പോൽ മധുരം- ജഡമെ! നീൻവാന്
ഇക്കരെ ദേശവാസം
അക്കരെ നദിയത്ത്- ന്നക്കരെ കടത്തുവാൻ
വെക്കം വന്നീടുന്നിതാ- ഉൾഗമത്തോടെപ്പോയാം- ആറാ
൨. ജീവനാഥനേ ശ്രുവെ- ഹിംസിച്ച യൂദർ
ശാപത്താൽ നശിച്ചുപോയി
ഏവമാത്മാവിനെന്നി- നോവിച്ചുയിർ വധിച്ചു
പാപത്തിൻ ശാപം ചാവു- നാവാൽ നടത്തിടുവാൻ- ആ
൩. ശുദ്ധിശോധന ചെയ്യു- കേട്ടിടങ്ങളെ
വൃത്തി വരുത്തുവാനാ
യുത്തനെ യഹോവാ തന്നെ- മർത്ത്യക്കയച്ചീടുന്ന
കത്തിക്കാളീടും ചൂള- യ്യോണെന്തറിയും നാൾക്കളാം- ആറാ

൪, ദേവാലയമതൊന്ന- പ്രാകാരമെല്ലാം
ദേവനീതിനടത്തും
സേവുകരാം ജാതികൾ- ക്കാവലുപോലെ ചെയ്യാൻ
ഓവിയാലേല്പിച്ചീട്ടു- ജീവനുള്ളൊരു പൊൻദണ്ഡാം- ആറാ

൫. ശരീരാത്മദേഹികൾ- തങ്ങളിന്നുള്ളിൽ
മരുവും ചാവിൻ വിഷത്തെ
ശരിയായുറിച്ചെടുത്തു- മരണ പാതാളങ്ങളെ
നരകെതള്ളിമർത്യനെ- മരുത്രുപപ്പെടുത്തുവാൻ- ആറാ

൬. കള്ളന്മകൻകളഞ്ഞനാ- മനശിക്രിസ്തുൻെറ
പൊല്ലാത്തലകളേഴും
മല്ലൻകൊമ്പുകൾപത്തും- തല്ലിത്തകർത്തുടച്ചു
ഇല്ലാതാക്കിത്തീർക്കുന്നിടിൽ- തള്ളീടുവാൻധീരനാം- ആറാ

൭. ദുഷ്ടനനശിക്രിസ്തുൻെറ- പ്രവാചകനാം
മുട്ടനാദിസർപ്പത്തിൻ
പെട്ടക്കൊമ്പൻസ്വാലിന്മേ- ചൊട്ടിയമീൻകളെകൈ
വിട്ടീടാതെരക്ഷിച്ചു- ദുഷ്ടസർപ്പത്തെവെട്ടും- ... ... ആറാ

# ൩൦

## ആറാണ്ടിന്നാത്മാവിൻെറ പുറപ്പാടിനെക്കുറിച്ചു

രാഗം
സാരംഗ

താളം
മുറിയടന്ത

പല്ലവി

ആറാണ്ടാമിതുമനവാൾ- പുറപ്പെട്ടിതു
പാരിൽ തിരുവായിൽ നിന്നു

അനുപല്ലവി

പാരിൽകൃപയിൻമഴ- പെയ്യാൻകാറുടുത്തവൻ
പാരംകൃക്കിയനേര- മേഴിടികളൊലിയോ- ... ... ടാറാ

ചരണങ്ങൾ.

൧. പാരംപഴകിജരിച്ചു- വന്നപഴയ- കാരിയങ്ങളൊക്കയുമെ
തീരെഒഴിഞ്ഞുപോവാനും- സകലവുമെ- ചേലിൽ പുതു
[താകുവാനും

പാരിലുള്ളഖിലരെ- ശീഘ്രത്തോടുമെവ്വ്യവ
ഹാരംതാനിക്കളുള്ളു- നെരായ്യടത്തുവരി… …… …നാഥാ

൨. നന്നായെരിഞ്ഞു ജ്വലിച്ചു- വിളങ്ങുന്നിതാ
മന്നൻതിരുവായിന്നാത്മാ
എണ്ണമറ്റില്ലാരെയും- ബന്ധനംചെയ്യാ
നെന്നുമാത്രവുമല്ലഹൊ
ബന്ധിച്ചീട്ടോരോരുമ- തിന്നുമൂച്ചുകൂടിവ
തന്നുമിന്നുസമാപ്തി- നന്ദശോഭിതമായോ … … നാഥാ

---

# ൫൧

## സീയോനും തോഴിയും തമ്മിലുള്ള സംഭാഷണം

രാഗം
യമുനാകല്യാണി

താളം
ചെമ്പട

പല്ലവി

പരമസീയോനേ! നിൻമണവാളൻ- പരമസീയോനേ!

ചരണങ്ങൾ.

൧. ഒരുമയിൻതോഴിയെ- നരുമകാന്തനെങ്ങു?
വരുവതാരെന്നു നീ- വിരവോടുനോക്കാ … … … പരമ

൨. വരുവതെൻകാന്തനോ- അരിയമായാവിയോ?
തരുണിനിനക്കെന്തു- കരളിൽ തോന്നുന്നു? … …പരമ

൩. ഉരുവമോർത്താലെന്റെ- ഉയിർക്കുയിരായവ
നുരുവമെതിരിക്കമ- ങ്ങൊരുപോലുണ്ടല്ലൊ … … പരമ

൪. എതിരിക്കില്ലതിൻജീവ- നിതങ്ങിനെയല്ലല്ലൊ,
അതുശരിയെതിരിയൊ- ചതിയനാകുന്നു … … പരമ

൫ വിളങ്ങുന്നിതാവാൾ പോൽ- തനതുവായിന്നാത്മാ
വിളങ്ങുമെതിരിയിന്നാ- വൊരുമൂനവാൾ പോൽ- പരമ

൬. പ്രിയമുഖംകണ്ടെന്നാൽ- മയലിനാൽമാഴ്കുന്നു
പ്രിയതമനാരെന്ന- റിയുമെനീവേഗം… …… … പരമ

൭. അറുവരുക്ഷമാകു- മിരുമനവാളിതാ
അറിയുമിതുസുമതി- അറിയാകുമതി … … …… പരമ

# ൩൨

## തിരുസഭയ്ക്കു തന്റെ ജീവനായകനോടുള്ള സ്നേഹവും ഐക്യതയും



രാഗം. കല്യാണി | പല്ലവി | താളം. ചെമ്പട

ജീവനായകനെ- മന്ദവേ- ചേ!- ലേ- ലേ- ലെൻ- ജീവ

ചരണങ്ങൾ.

൧. ജീവകൃപയിൻ നിജവിയപ്പുവെള്ളം- മെന്റെ
മേലൊഴിച്ചു പാപത്തിൽനിന്നുണർത്തി
നാവിലൊരുപുതിയ- പ്രാർത്ഥനയെപകർന്ന-
വൻ- എൻ- എൻ- എൻ- എൻ- .................. ജീവ

൨. തന്നുയിരിന്നിരിപ്പതാം രുധിരം- തന്നി
ലെന്നമരിക്കുമുന്നം തന്നെനിക്ക
എന്നുയിരിൽമരുവും- മരണവിഷമൊഴിച്ച
വൻ- എൻ- എൻ- എൻ- എൻ.................... ജീവ

൩. വിശുദ്ധിചേരുന്നമാറാണ്ടിന്നാത്മാവിനെ- നല്കി
ട്ടശുദ്ധമാമിരുളെന്നുള്ളിൽ നിന്നകറ്റി
വിശ്വാസംപ്രത്യാശസ്നേഹ- മെന്നാത്മാവിങ്കൽ തന്ന
വൻ- എൻ- എൻ- എൻ- എൻ-............ ... ... ജീവ

൪. ഉയിർത്തുമറിയയ്ക്കുപ്രത്യക്ഷമായപോ- ലിപ്പാ
പിയാമെനിക്കുള്ളത്തിൽ പ്രത്യക്ഷമായവൻ
ഒഴുകും സ്നേഹവാക്കാലെ- ന്നുള്ളമൊക്കയും കവർന്ന
വൻ- എൻ- എൻ- എൻ- എൻ .................. ജീവ

൫. തന്നുടെജഡത്തോടു മഹിമയോടു മൊന്നാ- യെന്നെ
യെന്നും പിരിയാതവണ്ണം ചേർത്തുകൊണ്ടവൻ
തന്നുള്ളംതുറന്നുമന- മെല്ലാമെന്നോടറിയിച്ച-
വൻ- എൻ- എൻ- എൻ- എൻ ... ... ... ... ജീവ

൬. ആധികളൊഴിച്ചെന്നെ കാക്കുന്നവൻ- ഭക്ഷ
ണാദികൾതന്നുനിത്യം പോററുന്നവൻ
നീതിവഴിയിലെന്നെ- നടത്തി കൊണ്ടുവരുന്ന-
വൻ- എൻ- എൻ- എൻ- എൻ ... ... ...... ജീവ

൯. ഞാനവനുമവനെനിക്കു മെന്നും സ്വന്തം
ഞാനവനൊഴികെ മററാരെയുമെ
ന്നുമറിയുന്നില്ല- വനിനിക്കെല്ലാമായ
വൻ- എൻ- എൻ- എൻ- എൻ... ...... ... ജീവ

## ൩൨

ശ്രൂലമത്തിയായ ഉന്ന വധൂസഭക്രിസ്തുനെക്കണ്ടു
സ്വകാന്തനെന്നു നിൎണ്ണയിക്കുന്നതു

രാഗം
മുഖാരി

താളം
ചെമ്പട

പല്ലവി

എൻകാന്തനിവൻതന്നെ- ശങ്കയില്ലഹൊനിൎണ്ണയം.

അനുപല്ലവി.

ചെങ്കതിരവൻപോൽക- ളങ്കമററിതാ കാണു- മെൻ

ചരണങ്ങൾ

൧. കൂരിരുളിലുദിച്ചകതിരൻ- പാപക്കറകൾ
തീരുവാനായൊഴിച്ചരുധിരൻ- അനുതപിക്കും
നേരംപാപികൾക്കേററം മധുരൻ- പരിശയക്കു
നേരുത്തരം കൊടുത്തചതുരൻ
കാണാതെപോയുള്ളാടുകൾ- തേടിനടന്നകാലുകൾ
തന്നിലേററാണിപ്പാടുകൾ- കണ്ടിതാഞാനിപ്പാടുകൾ
കൈവിലാവിലു ... ... ... ... ... ... ...... മെൻ

൨. മുൾമുടിപൂണ്ടുകോലാലടിക- ളേററതാലിതാ
വെണ്മനെററിമേലുള്ളവടുക്കൾ- അളവില്ലാത്ത
നന്മനിമിത്തം ലോകക്കടികൾ- രക്ഷപെടുവാൻ
തന്മേൽകൊരടാവാലുള്ളടികൾ
കൊണ്ടപാടുകളുണ്ടിതാ- ചാവിൻവിഷമുൾക്കൊണ്ടുതാൻ
ചത്തുജീവിച്ചുകൊണ്ടതാൽ- ചാകാത്തമേനികണ്ടിതാ
അല്ലയോ സഖി! ... ... ... ... ... ... ... ... എൻ

൩. എൻകാന്തനുടെതിരുനാമം- സുഗന്ധംതൂകു
ന്നെങ്കളേശ്രൂന്നതൻറെധാമം- അതിനാൽഞാനും

തിങ്കൾപോലെ മേവുന്നക്ഷേമം- ഇനിക്കവന്റെ
ചെങ്കോലിൻ കീഴിൽപൂത്തുന്നാമം
തന്നാനിനിക്കമന്നവൻ- മണ്ണിൽ മനവാഴുന്നവൻ
വാനലോകത്തെഴുന്നവൻ- ഇനിക്കകാഴ്ചതന്നവൻ
ഈതാകാണുന്ന ... ........................................ തെൻ

൫. തങ്കലുള്ളനിറം ചുവപ്പും- വെണ്മയുംതല
തങ്കംകുന്തളമൊകറുപ്പും- ലക്ഷണംപേറിതക
ളങ്കമററവന്റെ മതിപ്പും- തനിക്കുണ്ടിതാ
തങ്കണ്ണുകൾ പാലിൽകുളിപ്പും
തണ്ണീർതോടിലിരുപ്പുമാ- യുള്ളപ്രാക്കളോടൊപ്പമാം
തന്റെകവിൾസൌരഭ്യമാം-വസ്ത്രത്തടത്തിന്നൊപ്പമാ
യ്യാണുന്നു സഖി!... ... ... ... ...... ...... എൻ

൬. തന്നധരചെമ്പൂവിൽ നിന്നു- നല്ലമൂരതു
കുന്നരത്നംപതിച്ചപൊന്നിൻ- മോതിരകൈകൾ
തന്നുധരമൊന്നീലരത്നം- അമർത്തിയൊപ്പം
നന്നായിട്ടാനന്ദന്തം തന്നെ
തങ്കച്ചോടിൽനിറുത്തിയ- വെൺകല്ലുതൂണൊലി ഞെത്തിയ
നേരത്തുശ്രുലമെത്തിയാം- ഞാൻവിണ്ടുക്കാൽമുത്തിയെ
സന്ദേഹമില്ല .............................. .......... ...... എൻ

൭. തന്നുടെരൂപം ലബാനോനെ- ദേവദാരുക്ക
ളെന്നപോലെശ്രേഷ്ഠവുമാണെ- വായോമധുര
മെന്നുവേണ്ടാതങ്കലെല്ലാമെ- ഓമനംതന്നൊ
തന്നുടെവാക്കെനിക്കു തേനെ
അരിൽമൊഴിഞ്ഞപോലിതാ- കാണുന്നേനിവനേമുദാ
എന്നുടെപ്രിയസ്നേഹിതാ! വന്നാലുംവേഗംഞാനിതാ
സ്നേഹാർത്തയായെൻ.................................. എൻ



# ൫൮

## ആറാഷ്ടത്തെക്കുറിച്ചു

രാഗം സൌരാഷ്ട്രകം | പല്ലവി | താളം മുറിയടന്ത

ആറാണ്ടുഎന്റെ ദിവൻ- ആകയാൽ ഞാനറിക

അനുപല്ലവി

നീയുന്നാളുണ്ടെങ്കില്ല- മാറുതലിനിക്കേകു- ആറാ

ചരണങ്ങൾ

൧. ആറുനാൾകൊണ്ടുദൈവ മുണ്ടാക്കിസകലവു
മായതാറാണ്ടെന്നുചൊല്ലി- പ്രപഞ്ചിച്ചുകൊണ്ടുവന്നു
ആയതുനിറവേറാ- നാറായിരാണ്ടായല്ലോ
ളാറുനാളിന്നാത്മാവാ- മാറാണ്ടുവെളിവായി ...... ആറാ

൨. ആറുനൂറാറുപത്താ- റാകുംമൃഗാണ്ടിന്നെണ്ണ
മീരായിരവുംമൂന്നു- നൂറും മുപ്പതുമൊന്നും
നാളാകുന്നു മൃഗത്തിൻ- കാലം മൂന്നരയ്ക്കൊത്താ
ലായതാറാണ്ടിന്നു ന- മുക്കതക്കസാക്ഷിയാ- മാറാ

൩. ആലോചിക്കിൽസാലേമേ- കെട്ടാൻകല്പനവന്ന
നാളുമുതലാത്മാവാ- മാറാണ്ടുണ്ടായവരെ
കാലംമൂന്നരയെന്നു- ദാനിയേലുരച്ചപോൽ
ചോദ്യോടറിയാമതി- നാളുകൾക്കു സാക്ഷിയാ- മാറാ

൪. ആറുപത്തൊമ്പതും- വാരംചെന്നാറെയേശു
കാലംതികഞ്ഞു സ്വർഗ്ഗ- രാജ്യംസമീപിച്ചെന്നു
നേരായോതിനാനപ്പോൾ- വാരമൊന്നുണ്ടാകയാ
ലാറാണ്ടുപിൻ മാശാബ- തെന്നതിന്നു പൊരുളാ- മാറാ

൫. ആറാണ്ടാകുമാത്മാവു- സഭയിൽ വന്നനാൾമുതൽ
നാനൂററമ്പത്താറാം നാ- ളുഞ്ഞാംകാഹളം മുത
ലേഴാംകാഹളംവരെ- യുള്ളായിരത്തെണ്ണൂറു
മെഴുപത്താറും നാൾക്ക- ളുണ്ടെന്നുഘോഷിപ്പതാ- ലാറാ

൬. മനുജകുമാരൻ തന്റെ- നാൾകളിലൊന്നാളിൽ നാശ
കണിശമായൊന്നു കാണ്മാ- നാശിച്ചുംകാണാഞ്ഞുയാ
ലന്നെന്നവരവിടെ മ- റ്റുള്ളോരിവിടെ എന്നാൽ
അതിനെ ചെവിക്കൊണ്ടുപോ- കായ്യാൻവഴി കാണിച്ചോ

൭. ആരാണ്ടാകമിടയൻ- കോലാട്ടുകളിൽനിന്നു [രാറാ
വേറാക്കിനടത്തുന്ന- ചെമ്മരിയാട്ടുകളേ!
നേരായെന്നാക്കേണ്ണാനിതു- ദേഹാത്മാവിങ്കൽനിന്ന
സൂര്യപ്രഭപോലുദി- ച്ചോരാത്മാവെന്നറിയു-

## ൩൩

### സോദോമിന്മേൽ വരുന്ന

രാഗം ഇന്തുസ്ഥാൻ കാപ്പി

വരുന്നു നാശമയ്യോ
വരുന്നു നാശമെ

വരുന്നു നാശ
തറിഞ്ഞു നീ

൧. അഗ്നിമഴ
മക്കളും നീയു
വെക്കം നീ
അഗ്നിക്കി

൨. നാളെയെ
നാഴികകഴ
പാഴവാക്
ബാഴിൽ

൩. സോദോ
പാതക
കാതതി
ബോധയ

പുത്രാ! ജീവന്നായിട്ടോടെ- നിതാ
എത്രയൻപോട്ടരയ്ക്കുന്നു ...... ...... ...... ...... ...വരു

൧൨. കണ്ണീർതൂകിയുരെക്കുന്നു- അവൻ
നിന്നെക്കണ്ടുള്ളുരുകുന്നു
പൊന്നേ! കണ്ണേ! വായെന്നയ്യോ- ഇതാ
നിന്നെവിളിക്കുന്നിതയ്യോ ...... ...... ......വരു

## ൫൬

ദൂതനും സീയോനുംതമ്മിലുള്ള സംഭാഷണം.

൧-ാം ഖണ്ഡം. ദൂതൻ

൧. പൂന്തേന്മൊഴിപെണ്മയിലേ!- പൂങ്കാവനപ്പൂങ്കുയിലേ!
൨. തിങ്കൾമുഖിതങ്കമലർ- പൂങ്കുലയേ! പൈങ്കിളിയേ!
൩. കാന്തേതിരുസ്സലോമി മഹാ- കാന്തിയുള്ളപെണ്മയിലേ!
൪. യേശുമഹാരാജാവിന്റെ- രാജ്ഞിയാകുമണവ്വസദേ!
൫. മോദമോടുകേൾക്കനിന്റെ- ദൂതനാമെൻപ്രബോധനത്തെ
൬. ന്യായവിധിവരുന്നുനിന്മേ- ലായതിൽനിന്നൊഴിവതിന്നു
൭. വാനുച്ചകിൽനിന്നിറങ്ങു- മൂനമററാത്മപോതമിതാ
൮. വന്നുവേഗമുൾപ്പൂകാനിതിൽ- ഇന്നുണർന്നെഴുന്നുവരിക.

൨-ാം ഖണ്ഡം സീയോൻ

൧. എന്തുരച്ചു? എന്റെദൂതാ!- ചന്തമോടു ഞാനിരിക്കെ
൨. യേശുമഹാരാജാവിന്റെ- രാജ്ഞിയാകുമെന്മേലിപ്പോൾ
൩. ന്യായവിധിവരുന്നതിന്നു- ന്യായമെന്തു? നീതിയെന്തു?
൪. ഞാനവന്റെകാന്തയല്ലോ- ഞാനവന്റെ പ്രാവല്ലയൊ?
൫. ശുദ്ധീകരണം വന്നല്ലോ- ഉത്തമിയാമെൻകൈകളിൽ
൬. ശുദ്ധീകരണത്തിന്നുള്ള- വസ്തുക്കളെല്ലാമില്ലയൊ?
൭. മേലിൽനിന്നുജനിക്കയാലെ- മേച്ചായുള്ളസാലോമിഞാൻ
൮. താതാനുടെപേരെന്തെന്നു- ചോദിക്കയെന്മക്കളോടു

൩-ാം ഖണ്ഡം. ദൂതൻ.

൧. മന്നവന്റെകണ്മണിയേ!- സുന്ദരിയാംറാഹേലേ!കേൾ
൨. ഇഷ്ടമുള്ളനിന്മക്കളോടു- ഇഷ്ടതാതൻപേരെന്തെന്നു ഞാൻ

൩. ചോദിച്ചോരുനേരമവർ- വാദിച്ചിതാ ക്രിസ്തേശുവെന്നു
൪. കണ്ണുകൊണ്ടുനോക്കദേവ- നന്ദനന്റെ രൂപമെല്ലൊ
൫ എന്നങ്ങവർഎന്നോടഹൊ- എണ്ണമില്ലാസാക്ഷിചൊന്നാർ
൬. ഉന്നിനോക്കിയവരുള്ളിലപ്പോൾ-പൊണ്ണനാകുകരിമല്ലനൊ
൭. ഏഴുതലയിരമ്പുകൊമ്പോ- ടായവരെവാണീടുന്നതു [ന്നു
൮. കണ്ണുകൊണ്ടുകണ്ടതിനാൽ-ചൊന്നോനേവംനിന്നോടുഞാൻ

൰-ാം ഖണ്ഡം. സിയോൻ

൧. ഇഷ്ടമുള്ളനിന്മക്കളുള്ളിൽ- ദുഷ്ടനത്രെവസിക്കുന്നെന്നു
൨. ദൂതവാക്യമിടിപോലെയിതു- കാതുകളിൽവീണൊരുനേരം
൩. തിങ്കൾമുഖംവാടിയിതു- കണ്കൾജലംചൊരിഞ്ഞുപാരം
൪. ചിന്തമിതുകലങ്ങിമഹാ- ന്തരാൽപൂങ്ങലറിസിയോൻ
൫. കഷ്ടമയ്യൊകഷ്ടംദൂതാ! ചിന്ത മെല്ലാമുരുകീടുന്നെ
൬. എന്നുചൊല്ലിതന്മക്ക ളുള്ളിൽ- കണ്ണീരോടുനോക്കുംനേരം
൭, പാതകനെ കണ്ടാളയ്യൊ- ദൂതമൊഴിപോലെയവൾ
൮. കണ്ടനേരംമാറിൽതല്ലി-കൊണ്ടലറിപാരിൽവീണാൾ

---

## ൩൧

### സീയോൻ കുമാരി പ്രാണനാഥനെ ക്രൂശിന്മേൽ കണ്ടുവീഴുന്നതു

രാഗം തോടി | പല്ലവി | താളം ചെമ്പട

വീണാൾ സീയോൻകുമാരി- താനായുഴലാഴിയിൽ
പ്രാണനാഥന്റെ ചത്ത-മേനിക്രൂശിന്മേൽകണ്ടു- വീ

അനുപല്ലവി.

കാണുന്നിതാരയ്യൊഎൻ- പ്രാണനാഥനൊക്രൂശിൽ
ആണിമേൽതൂങ്ങുന്നിതെന്നാനന്ദമൊ
ഞാനിനിപോകുന്നിതെങ്ങാ- ണിടം
കാണുന്നില്ലിനിക്കയ്യൊ കാണുന്നില്ലെ
മാനുവേലനെ! യെന്നെ- താനെവിട്ടുനീപോയൊ
മാനസത്തിങ്കലിടി വീണേയെന്നങ്ങലറി-... ...വീണാൾ

ചരണങ്ങൾ

൧. മന്നാ! കൃപകടലേ!- എന്നുള്ളമുതകുന്നെ
എന്നെ യൻപോടു നോക്കീടുന്നതാലെ
എന്നിൽപ്രേമത്തീയയ്യോ- നന്നായ്ജ്വലിപ്പിക്കാത്ത
കണ്ണെന്തയ്യോതിരുമുൻവന്നിന്നും
ഒന്നുപോലും നോക്കാതെ- നന്നായടച്ചിരിക്കു [വീ
ന്നെന്നങ്ങവൾചൊല്ലിയും- കണ്ണീർചൊരിഞ്ഞുംകൊണ്ടു-

൨. അരുമയോടെന്നെ മുത്തും- തിരുവായിൽനിന്നൊഴുകി
വരുന്നതേനും പാലുമാം പരമ ഭോജ്യം
പരിപൂർണ്ണമായ്യെദാഹം- വിരവോടൊഴിച്ചെന്നുള്ളിൽ
പരമാനന്ദം തരുമെ പരമ കാന്താ!
അരുമക്കാന്തയുൾവെന്തു- തിരുമുന്നിതാനിന്നുംനിൻ
തിരുവായടഞ്ഞതെന്ത്- നാലറിയച്ചറിക്കൊണ്ടു- വീണാൾ

൩. എന്നിൽവെച്ചിട്ടുള്ളൊരു- നിന്നുള്ളിലെപ്രിയത്താൽ
കണ്ണേ! പ്രിയേ! എൻപ്രാവേ! എന്നുചൊല്ലി
എന്നിരുകന്നങ്ങളിൽ- വന്നു ചുംബനം ചെയ്യു ഓ! ജീ
എന്നുള്ളെല്ലാം കവരുംവണ്ണമയ്യോ ...നമൌനമാ
എന്നെത്താങ്ങിത്തഴുകും- പൊന്നിൻകര...നാഥനേ! [വം
പൊന്നേ! ക്രൂശിൽവിരിപ്പാൻ-... ............... ഓ! ജീ

...ഷ്ടംപാഴാക്കിട്ടമയ്യോ
...ല്ലയൊ?- ഓ! ജീവനാഥനേ!
...റയ്യയ്യൊ........... ...............ഓ! ജീ
സദെക്കുവന്നു...ം രണ്ടാ- ത്ത്യാരുവായിന്നാത്മാവാകും
...മ...നവാളൻ- ഓ! ജീവനാഥനേ!
...വലം നല്കേണമെ ......... ........ ഓ! ജീ

രാഗംമുഖാരി

പരമതാ...
പരമന...
കരളലി...

## ൩൦

പാപിയുടെ പ്രലാപാപേക്ഷ.

൧. പെരുത്ത...
മുരുകിപ്പോകനാകമേശുവേ!- പാപിയാകമെൻയാചന
തിരുമുഖാതെ നീകേട്ടരുളുക- ദാവീദ്രാജൻറനന്ദനാ!

൫. ജനത്താൽനിറഞ്ഞ നഗരിയാമിവൾ
തനിച്ചിരിക്കുന്നു- തനിച്ചിരിക്കുന്നു-ഭർത്താ [പരമ
മരിച്ചവൾപോലെ യെങ്ങിനെയിവൾ തീർന്നിരിക്കുന്നു.

൬. തഴച്ചുവളർന്നു ഫലത്താൽ നിറഞ്ഞ
മരംപോൽനിന്നവൾ- മരംപോൽനിന്നവൾ- ഇപ്പോൾ
ഉലഞ്ഞു മറിഞ്ഞുതകർന്നു വീണൊരുമരംപോലായിവൾ.

൭. ഏററംജ്വലിച്ചു വെളിച്ചംകൊടുത്ത
ദീപമാമിവൾ- ദീപമാമിവൾ- ഇപ്പൊൾ [പരമ
കാററാലണഞ്ഞങ്ങിരുണ്ടു പോയൊരുഇരുളായ്തീർന്നിവൾ

൮. സുന്ദരിമാർമണിയായിരുന്നയിവൾ
നന്നായ്ക്കുറത്തിതാ- നന്നായിയ്ക്കുറത്തിതാ- കണ്ട
കണ്ണുകൾക്കൊക്കെയും നിന്ദയുമറപ്പുമായിത്തീർന്നിതാ-പരമ

൯. രാവിലേററവുംകരഞ്ഞവൾ കണ്ണീർ
കവിളിലോടുന്നു- കവിളിലോടുന്നു- അയ്യൊ [പരമ
ആയവൾക്കൊരു ആശ്വാസം കാണാതഴൽപിടിക്കുന്നു

യാൻമകളിൻ സഖിമാരാകവെ
ചെയ്യുന്നു- ചതിവുചെയ്യുന്നു- അവൾ
വൈരികളായിചമഞ്ഞിരിക്കുന്നു. പരമ

മകളെ
കൂട്ടത്താ- ലയ്യൊ
ൻ വീഴ്ത്തിമറിച്ചിതാ- പരമ

ൻ

രിഞ്ഞതാ- ലവൾ
ന്നമായിതാ- പരമ

പ്രാർത്ഥന.

ിടേണമെ

അനുപല്ലവി

രാജരാജനാകുമേശൂ- മശിഹായേ മാനുവേലേ
നീചർയാചനകേൾക്കേണമെ ...... ......ഓ! ജീ

ചരണങ്ങൾ.

൧. മന്നാ! കൃപക്കണ്ണാ! നിന്റെ- കണ്ണിന്മണിയാം സീയോനെ
കണ്ണിനാൽ കടാക്ഷിക്കേണമെ- ഓ ജീവനാഥനേ!
പൊന്നിൻകരം നീട്ടിടേണമെ ... ... ... ... ഓ! ജീ

൨. ചേലയില്ലാത്തോൻഫലിസ്ത്യൻ-സാലേംമകളെതൊടുന്നേ
സാലേംമന്നാ! കാണുന്നില്ലയൊ?- ഓ ജീവനാഥനേ!
ഓലോലക്കണ്ണീർ തൂകീടുന്നേ ... ... ... ... ഓ! ജീ

൩. മായാവിയവർക്കു തന്നെ- നീയെന്നപോൽ കാട്ടീടുന്നേ
സീയോന്റെ കൺകുരുടാക്കുന്നെ- ഓ! ജീവനാഥനേ!
വേഗംനീയെഴുന്നേല്ക്കേണമെ ......... ... ... ഓ! ജീ

൪. ചാവുന്യായവിധിയയ്യോ- ജീവൻകൃപയെന്നങ്ങയ്യോ
മായാവിയവർക്കു കൂറുന്നെ- ഓ! ജീവനാഥനേ!
സീയോന്റെ ദുഃഖം കാണേണമെ ......... ഓ! ജീ

൫. നിന്റെരാജ്ഞിയാംസീയോനിൽ-എന്തിങ്ങിനെമൌനഭാ
സ്വന്തകാര്യംനോക്കീടേണമെ- ഓ! ജീവനാഥനേ! [വം
കാന്തയിൻ ദുരിതം കാണുക .................. ഓ! ജീ

൬. ദുഷ്ടനെത്രത്തോളമയ്യോ- കഷ്ടംപാഴാക്കീടുമയ്യോ
രക്താമവർക്കു വച്ചില്ലയൊ?- ഓ! ജീവനാഥനേ!
നഷ്ടംതിരിഞ്ഞീടുന്നയ്യയ്യോ........... ...............ഓ! ജീ

൭. കാരിരുളിൻ കണ്ണും രണ്ടാ- യ്ച്ചാരുവായിന്നാത്മാവാകും
ആറാണ്ടാമിരുമ്പവാളാൽ- ഓ! ജീവനാഥനേ!
മൂരുവാൻ ബലം നല്കേണമെ ......... ......... ഓ! ജീ

---

## ൩൦

### പാപിയുടെ പ്രലാപാപേക്ഷ.

൧. ജീവനായകനാകുമേശുവേ!- പാപിയാകുമെൻയാചന
കോപിയാതെ നീകേട്ടരുളുക- ദാവീദ്രാജന്റെനന്ദനാ!

൨. ആദരവററപാപിഞാൻയേശു- നാഥനേ!എൻസങ്കേതമേ
ഭൂതലത്തിങ്കൽനീയല്ലാതിനി- ക്കാരവായിട്ടാരുള്ളു ?

൩. അപ്പനേ! പാപിവീണുകരുന്നു-തൃപ്പാദംതന്നെയെന്നായ്യോ
ഇപ്പാതകൻെറസങ്കടംകേൾക്കാ- തപ്പുറംതിരിഞ്ഞീടല്ലേ

൪. പാപിനീയെന്നുചൊല്ലുകിൽനീയും-പാപിയെതേടിയല്ലയൊ
ഭൂവിൽവന്നുനിൻജീവൻവിട്ടതു-പാപികളിൻസങ്കേതമേ!,

൫. ഉള്ളംനീറിവരുന്ന പാപിയെ- തള്ളുമോകൃപാക്കുന്നേ!
ഉള്ളങ്ങുരുറിഞ്ഞിട്ടുന്നോനെയെ- നുള്ളുനീററലെകാണുക

൬. തള്ളതാൻമറന്നീട്ടുമോചെറു- പിള്ളയെകനിവുള്ളോനേ!
തള്ളയെന്നെമറക്കിലുംപൊന്നു-തള്ളയേ!നീമറക്കുമോ? [താർ

൭. പാദത്തിൽവീണപാപിയെതൻെറ- പാദത്താൽമിതിക്കുന്ന
പാദത്തിൽവീണപാപിയാംസ്ത്രീക്കു-മോദത്തെകൊടുത്തില്ലയൊ

൮. സാത്താനായവനുള്ളിൽതിയന്നു-ഏററവുംചൊരിയുന്നതാ
ലേററവുംതളൎന്നിട്ടുന്നേനിതാ-ഏററവുംകനിവുള്ളവാ!- ജീവ

---

# ൩൧

പാപിയുടെ പ്രലാപാപേക്ഷ

---

ഖണ്ഡങ്ങൾ.

൧. തള്ളിക്കളഞ്ഞീടല്ലേ- തള്ളയാംയേശുദേവാ!
തള്ളിയാലേതിടംപോം- ചൊല്ലാമീമാപാപി

൨. തള്ളുവാൻതന്നെയോതീ- തന്നിൽവെന്തുകൊണ്ടിരുന്ന
കൊള്ളിയാമെന്നെവീണ്ടു- കൊണ്ടതെമ്മാനുവേലേ!

൩. ചെങ്കടലിൽതാഴാതെ- തങ്കക്കരംതന്നിലേന്തി
പങ്കിയായെന്നെവീണ്ടു- എങ്കനാവാ! തള്ളീടല്ലേ

൪. തുറാണ്ടിന്നാത്മാവിൻ- കുറുള്ളുരകളെല്ലാം
മാറാതതിക്രമിച്ചേൻ- പാരമീമാപാപി

൫. പൊന്നാംനിൻനന്മകളെ- നിന്നിൽനിന്നിടവിടാതെ
നന്നായ്യുദിച്ചുകൊണ്ടു- നന്ദികെട്ടദ്രോഹിയായേൻ

൬. പോകയെന്നുനീയുരയ്ക്കിൽ-പോകയില്ലയെന്നുചൊല്ലാൻ
ന്യായമേതുമല്ലിനിക്കു- നായകനെകൈവിടല്ലെ

൭. മാനസാന്തരപ്പെട്ടവാൻ- മാനുവേലേ! നീയിനിക്കു
ഏനമതും കാലവും നീ- പ്രാണനാഥാ! തന്നിനിക്കു

൮. കർത്തനേ! കയർതലയിൽ- ചുററിയിതാവന്നീടുന്നേൻ
ചിത്തമിതാവെന്തിടുന്നേ- പെററവാ! നീ കാണുക

൯. പൊന്നപ്പാ! നിൻപാദം- തന്നിലിതാവീണിടുന്നേൻ
കൊന്നാലുംനിന്നിഷ്ടം- പൊന്നിഷ്ടമാമിനിക്കു

൧൦. അററമില്ലാകുററംചെയ്യ- നാണ്ടവനേ! കൈവിടല്ലെ
കാറക്കാരനെങ്കിലുമെൻ- പെററതള്ളനീയല്ലയൊ?

---

# ൬൨

ശത്രുവിനെ ജയിക്കുന്നതിനു വേണ്ടകൃപയ്ക്കായി
ആറാണ്ടിന്നാത്മാവിനോടുള്ള അപേക്ഷ.

പല്ലവി

ആറാണ്ടാത്മാവേ! യെന്നെ- മാറാതാണ്ടീടണമെ

അനുപല്ലവി

വേറാണ്ടൊന്നില്ലിനിക്കു- കൂറോടാണ്ടീടാനതാ- ലാറാ

ചരണങ്ങൾ

൧. പത്തുപ്രമാണമെന്നെ- ചത്തപ്രേതംപോലാക്കി
മുത്താംക്രിസ്തു തൻതങ്ക- കൊത്താം ജീവമൊഴിയാൽ
നിത്യംഭരിച്ചീടുംഞാൻ- ചത്തോൻപോൽതന്നെയതാ-ലാ

൨. ദുഷ്ടൻമെയ്യാത്മാവല്ലൊ- പൊയ്യുമകനെന്മേൽവന്നു
മെയ്യിലിനിക്കുജീവൻ- മെയ്യായുന്നെങ്കിലുംഞാൻ
കൈകൾതളർന്നോൻകാല്ക്കു- ഊയ്യൊക്ഷീണിച്ചോനതാ-ലാ

൩. ഇതുളിന്നുമുന്നംപിന്നം- ഇതുളിനാംസാത്താനെന്നെ
ശരിയായ്നിൻപിൻ വിട്ടില്ലാ- കരുണാഭരണത്തിന്നു
ശരികെട്ടവനിപ്പോഴും-പെരിയപോർചെയ്യുന്നല്ലൊ- ആ

൪. നിൻപീഠമില്ലാതാക്കി- തൻപീഠംവെപ്പാനവൻ
വൻപനാം കൊമ്പൻജഡം- തുമ്പിക്കൈതാങ്ങാക്കിക്കൊ
ണ്ടിൻപമായേറുന്നയ്യോ- നിൻപാദംകുമ്പിടുന്നേ- നാറാ-

൫. തന്മകനന്തിക്രിസ്തൻ- നിന്മകനാത്മമയൻ
തന്നെയില്ലാതെയാക്കാൻ- തന്മക്കൾനാലപരോടും
ഉന്മേഷത്തോടുയുദ്ധ- മെന്മേൽചെയ്യുന്നയ്യൊ- ആറാ.

൬. അയ്യോകുളിപ്പടകൾ- തയ്യാമെന്നെപിടിച്ചു
അയ്യനേ! തല്ലിത്തല്ലി- കൈകാലൊടിച്ചിടുന്നു
മെയ്യുളുരുന്നപ്പനേ! തുയ്യനേ! കൺകാണുന്നി- ... ല്ലാറാ-

൭. സാത്താൻപാപംലോകവും- മാററാരായ്കൂടിക്കൊണ്ടു
ഠംററുന്നോവുണ്ടാക്കുന്നേ- ആററലില്ലാസ്ഥിതിയിൽ
ചേററിൽതാഴുന്നയ്യോഞാൻ- തോററുഞാൻതോററുഞാനേ

൮. ശത്രുക്കൾവാക്കു കേട്ടു- മിത്രമാംനിന്നെയൂദർ
ക്രിസ്തുനെഹിംസിച്ചപോൽ- കഷ്ടപ്പെടുത്തുന്നുഞാൻ
എത്രയും ശിക്ഷയെവ- രുത്തിക്കൊണ്ടിടുന്നയ്യൊ- ആറാ

൯. കർത്താവേ! താതാവേ! എൻ- തെററുകുററം ക്ഷമിച്ചു
ശത്രുവെ വെല്ലുവാൻകൃപ- ശക്തികൾതന്നെന്നെന്ന
ടത്തിക്രിസ്തുന്നടുക്കൽ- ചേർത്തരുളീടുവാനാ- ... യാറാ

———o———

# ൩൨

## പാപിയുടെ പരിതാപപേക്ഷ

രാഗം
ക്യാൻമട്ടു

പല്ലവി

താളം
ചെമ്പട

എന്തുചെയ്യേണ്ടുഞാ- നെൻ ജീവനാഥാ!
ചിന്തകലങ്ങിയു- ഴലുന്നുതാതാ! എന്തുചെയ്തിടേണ്ടുഞാൻ

ചരണങ്ങൾ

൧. ഇത്രനാളായിട്ടു- മിത്തിരിപോലുമെൻ
ചിത്തമെനുങ്ങണ- പ്പെട്ടിട്ടില്ലയ്യൊ. ...... ...... എന്തു

൨. എൻപുണ്യങ്ങൾതിരു- മുമ്പിലറപ്പാ(യി)
തമ്പുരാനേ! കാണ- പ്പെട്ടിടുന്നയ്യൊ ... ... ... ... എന്നു

൩. നീതിയെന്നെണ്ണിസ്വ- നീതിതന്നിൽ ചാരി
പാതകനായ്ന്നാശ- പ്പാതയിൽപോയയ്യൊ .. ...... ...എന്നു

൪. കള്ളന്റെവാക്കുകേ- ട്ടുള്ളംനന്നായ്യാറ
ന്നില്ലെന്നിനക്കുഞാൻ- പൊല്ലാത്തോനായയ്യൊ. എന്നു

൫. കള്ളസമാധാന- മുള്ളിലാക്കിക്കൊണ്ടു
നല്ലസുഖമാന്ന - ടന്നുകൊണ്ടേനയ്യൊ... ... ... ... എന്നു

൬. മരണത്തിൻ വേരെടു- ത്തെറിയാഞ്ഞയാലയ്യൊ
മരണവിഷമെന്നിൽ- മരുവിടുന്നയ്യൊ... ... ... ...എന്നു

൭. ആറാണ്ടിന്നാത്മാവു- പാരം കുക്കിയെന്റെ
നേരുരച്ചതെല്ലാം- തീരവെറുത്തു ഞാ ...... നെന്നു

൮. നാളെല്ലാം ഞാൻപതിർ- പോലെകഴിച്ചയ്യൊ
കാളിക്കത്തീടുന്ന- നാൾകൾ വരുന്നയ്യൊ ...... എന്നു

൯. എല്ലാംകൊണ്ടും പിഴ- ച്ചല്ലൊയിപ്പാതകൻ
നല്ലവാ! നീയെന്നെ- തള്ളീടരുതയ്യൊ ... ... എന്നു

൰. ഒന്നുമില്ലാ എന്നി- ലെന്നറിഞ്ഞെനിപ്പോൾ
മന്നനേ! നിൻ പാദം- തന്നിൽ വീണീടുന്നേൻ. എന്നു

൰൧, നിൻവലങ്കൈകൊണ്ടു- എന്നെ പിടിച്ചുനിൻ
പൊന്നു ല്ലോകം തന്നി- ലെന്നെ നടത്തുക ... ... എന്നു

# ൱൮

## പാപിയിൻ അതിവ്യസനത്തോടു കൂടിയ അപേക്ഷ

രാഗം ആനന്ദഭൈരവി | പല്ലവി | താളം ചെമ്പട

കുമ്പിടുന്നേനെൻജീവനാഥനാം- ആറാണ്ടാംതാതാ!
നിൻപാദപീഠത്തിങ്കൽ പാപിഞാൻ

ചരണങ്ങൾ

ഒരെന്റെ

൧ എൻദുഃഖം തിരുമുന്നിൽ ചൊല്ലുവാൻ- തീരെകഴിവില്ലാ
നെഞ്ചടയ്ക്കുന്നു നാവുതാഴുന്നെ- ആറാണ്ടാം താതാ!

൭. മുതിരകോലിനാൽ തല്ലുംപോലയ്യോ- എന്മേനിനുറുങ്ങെ
എതിരികൾ തല്ലികൊല്ലുന്നയ്യയ്യോ- ആറാണ്ടാംതാതാ!

൮. ദേഹത്തോടുള്ളുജീവനെക്കാളും- ചാവേറുകലകളെ
ദേഹികൾക്കുള്ളിലുള്ളൊാവി കൊതിക്കുന്നെ- ആറാണ്ടാംതാതാ!

൯. അപ്പനേ!സാത്താൻപാപലോകങ്ങൾ- തങ്ങൾവാകളാലെ
ചപ്പുന്നയ്യൊകൈറ്റിട്ടാവേഗത്ത -ലാറാണ്ടാംതാതാ![ന്നെ

൧൦ എന്നുതിന്നെൻെറപാപനാററങ്ങ- ളെൻതന്തയാംനിന്നെ
വന്നുചുംബനം ചെയ്യുംഞാനെന്നു- മാറാണ്ടാംതാതാ!

൧൧. വിട്ടുവിച്ചീട്ടുകെന്നരികളിൽനിന്നു-ചെറുപൈതലാമെന്നെ
കഠിനപോരിൽഞാൻതളന്നിരിക്കുന്നെ- ആറാണ്ടാതാതാ!

൧൨ പഴയപാമ്പെത്തൻ മകനൊടുമവൻ- പ്രവാചകനോടും
തൊഴിച്ചുതച്ചെറിഞ്ഞിടോതിക്കുണ്ടിൽ- ആറാണ്ടാംതാതാ!

൧൩. ന്യായവിധിയിൽ കേററരുതയ്യൊ- രംക്ഷിന്നാമെന്നെ
ന്യായമിനിക്കുനായകാ! നീയെ- ആറാണ്ടാംതാതാ!

൧൪. എന്തപ്പാ! ദൂരെമാറിപ്പോകുന്നു-വേഗമണഞ്ഞുവരിക
വെന്തുനീറുമെന്നുള്ളിൽ ധൈര്യംതാ- ആറാണ്ടാംതാതാ!

൧൫. ദേവരാജ്യത്തിൻപന്തിചേർത്തെന്നെ-പോററിപോഷിപ്പിക്ക
ദേവാ!നിൻപാദംവീണുകേഴുന്നേ-നാറാണ്ടാംതാതാ! [യെൻ

൧൬. വന്ദനംനിനക്കെന്നുതാതനേ!- നിൻപൊൻചെവിതുറ
ന്നെന്നപേക്ഷനീവേഗംകേൾക്കണേ-! ആറാണ്ടാതാതാ!

---

## ൩൭

ആത്മശത്രുക്കളിൽനിന്നു രക്ഷിപ്പാനായിയാചന.

---

ശ്രീ രാഗം | പല്ലവി | ചെമ്പട താളം

കരുണചെയ്യാനെന്തുതാമസം ക്രിസ്തോ!
കഴലിണ കൈതൊഴുന്നേൻ

അനുപല്ലവി

കരുണാശാലിയാംനിൻെറ -കഴലിണയൊഴിഞ്ഞൊരു
ശരണമില്ലടിയനു-കരുതുമളവിലഖില ജീവനാഥാ! കരു

ചരണങ്ങൾ

൧ പാരിടമതിൽബഹു- ഘോരവൈരികൾനിത്യം
പോരിടുവതിന്നൊത്തു- നേരിട്ടുന്നോരുനേരം
നേരിട്ടുമടങ്ങാതെ- പോരിട്ടെതൃത്തുനില്പാൻ
ധീരതചമുദിപ്പിക്ക-സതതമകമെപരമനീതിസൂര്യ്യാ! കരു

൨, ധരണിവാസവുമതിൻ- പെരിയസന്തോഷങ്ങളും
കരളിലൊരുനേരവും- പിരിയാതിരിക്കിലുംഞാ
നരിയപരമമോക്ഷ- മഹിമയോർത്തനുദിനം [കാരു
മരുവീടുവാനരുൾക- കനിവുപെരുകികവിയുമേശുദേവാ!

൩. ദുരിതകാരണാൽപല- ഘോരരോഗങ്ങൾവദ്ധിച്ചു
പെരുകിവന്നെൻറനേരെ- മരണംവന്നെത്തുകമ്പോൾ
ഇരവുംപകലും നിൻെറ- തിരുവചനംധ്യാനിച്ചു [കാരു
പരമപദംചേരുവാൻ- കരുണയരുൾകരളലിഞ്ഞുദേവാ!

൪. ഉരഗനാഥനാംസാത്താൻ-പെരിയകോപത്തോടെന്നിൽ
എരിയുമഗ്നിതുല്യമാ- യ്യൊരിയുമസ്ത്രജാലങ്ങൾ
സുരലോകാധിപ!നിൻെറ-കൃപയാലവയൊക്കയും[കാരു
ഹരമാക്കുരുവാൻവരം- തരികസദയമഖിലലോകപാലാ-

---

# ൬൬

ആത്മശത്രുക്കളോടുപോരാടുവാൻ ദൈവകൃപക്കായിയാചന.

---

പല്ലവി

ദേവനേ!യേശു ദേവനേ!മഹാ
പാപിയാമെന്മേൽനോക്കി-എൻെറ
താപങ്ങൾനീക്കിയാശീർവ്വാദം ത
ന്നീടുകപാപംപോക്കി-

ചരണങ്ങൾ

൧. സഹിപ്പാൻപാടില്ലാ പരീക്ഷാഗ്നിയെന്നെ
ദഹിപ്പിപ്പാൻ വരുന്നയ്യോ- എന്നെ
സഹിപ്പാനാളാക്ക അവയെഞാനെല്ലാം
സഹിച്ചുവകനിഞ്ഞെന്നിൽ ... ... ... ... ദേവ

൨. സാത്താൻതന്നുടെ കൂത്തയമ്പുക
ളേറവുതളരുവാനാ- യിതാ
ചീററിച്ചങ്ങുവിട്ടീടുന്നപ്പനേ
പാത്തരുളണമെന്മേൽ ... ... .. ... ... ... ദേവ

൩. ശരീരാത്മാവിന്നു ശിരസ്സാംനിന്നില്ലു
ള്ളന്നവ്വുട്ടപ്പങ്ങൾമാററി_ നല്ല
എരിവുകുറച്ചുത്സാഹമകററി
മയക്കംവരുത്തുന്നയ്യോ ... ... ... ... ... ... ദേവ

൪. കട്ടത്തതണുപ്പാൽ തണുപ്പിക്കുന്നയ്യോ
ചടെപ്പിക്കുന്നഗ്നിച്ചൂടാൽ-നിൻെറ
ത്തുടുത്തുടുത്തുള്ള രുധിരത്തിനാൽ വീ
ണ്ടെടുത്തപാപിയാമെന്നെ_ ... ... ... ... ദേവ

൫ അൻപില്ലാച്ചിന്തകൾ വൻപുള്ള ചിന്തകൾ
തമ്പുരാനേ! കേറുന്നയ്യോ- നല്ല
ഇൻപമാം താഴ്മപേരിൻപത്തിന്മേലാശാ
ബന്ധമകററീടുന്നയ്യോ_ ... ... ... ... ദേവ

൬. അയ്യനേ! അവിശ്വാസച്ചിന്തകൾ
പൊയ്യല്ലറിയുന്നില്ലോ- എന്നിൽ
പയ്യവെകേററിപയ്യവെകേററി
വയ്യാതാക്കീടുന്നയ്യോ_ ... ... ... ... ... ... ദേവ

൭. ചഞ്ചലംഭയം സംശയംകേററി
കെഞ്ചാതാക്കീടുന്നയ്യോ_ തീരെ
പഞ്ചമെന്നിയെ വഞ്ചനചെയ്യാൻ,
വഞ്ചിക്കുന്നവനെന്നെ- ... ... ... ... ദേവ

൮. കളിചിരിപരിഹാസപ്പേച്ചുകൾ
പലിതവിനോദചൊല്ക- ളെന്നിൽ
തിളച്ചുപലരിളിച്ചുപാപത്തിൽ
കളിപ്പാൻവഴുക്കുന്നയ്യോ_ ... ... ... ... ദേവ

൯. കോപം ക്രോധം ക്രൂരം വൈരം
ശാപമെന്നബാണ_ ങ്ങളെ
സ്നേഹത്തോടുകേററിടുവാനവൻ
കോപത്തോടെയ്യുന്നെന്നിൽ ... ... ... ... ദേവ

൧൦. ഉറക്കംകാണാ കണ്ണുകളോ
ക്ഷാതുഅറിയാഹൃദയം-എന്നിൽ
ചതുത്തിമയക്കി കഠിനപ്പെട്ടതി
കൊലചാൻ തുനിയുന്നയ്യോ- ... ... ... ... ... ... ദേവ

൧൧. അയ്യോപൊയ്യൻകൈകൾമെയ്യാ(യി).
തുയ്യനേ!അറിയുന്നു- നിന്നിൻ
തയ്യാമിനിക്ക വയ്യായെചൊല്ലാൻ
വയ്യായെചെറുമപ്പാ! ... ... ... ... ... ദേവ

൧൨. ജഡമിതാതൻെറ കട്ടത്തൈകകളെ
തടപ്പാൻപാടില്ലാവിധത്തിൽ_ മഹാ
കട്ടപ്പമായോങ്ങിട്ടടിച്ചിടിച്ചെന്നെ
ചതയ്ക്കുവാൻപോകുന്നയ്യോ- ...... ... ... ... ദേവ

൧൩. മോഹത്താൽവലഞ്ഞീടുന്നെൻ ദു
ർമ്മോഹത്താൽകുഴങ്ങുന്നെ- നവ
മേഘംപോലെന്നെ മൂടുന്നപ്പനേ!
ദേഹംതളരുന്നാകെ- ... ... ... ... ... ... ദേവ

൧൪. ജഡത്തിൻ ക്രിയകൾതെളിവെല്ലോഅവ
കെട്ടകാനോരോന്നായെന്മേൽ_ ഇതാ
അടുക്കുന്നപ്പനേ! പൊടിക്കുന്നെന്നെനീ
പിടിക്കനിൻവലങ്കയ്യാൽ_ ... ... ... ... ദേവ

൧൫. ചതിച്ചീടുന്നതാം ലോകവും കൂടെ
കുതിക്കുന്നെൻെറ മേൽ കേറാ_ നപ്പാ!
കഠിക്കയതിനോടടുക്കാതെൻ പിന്നിൽ
ഒതുക്കത്തോടു പോയിടാൻ- ... ... ... ... ദേവ

൧൬. കയത്തുവരുന്നരിപ്പുക്കളെഞാനും
കയത്തുപിന്നിൽനോക്കാതെ_ കണ്ടു
എതൃത്തുജയിപ്പാൻ കൃപതന്നെന്നെനീ
അയക്കേണമെൻ താതാവേ! ... ... ......... ദേവ

---o---

## ൯൭

പിശാചിൻപോരിൽ കൎത്തൃകൃപയ്ക്കായിയാചന.

രാഗം
കാമോദരി

വല്ലവി

കഴലിണകൈതൊഴുന്നിതാ- കാരുണ്യമൂൎത്തേ!
കഴലിണകൈതൊഴുന്നിതാ.

അനുവല്ലവി

തഴുകിയെന്നെകരങ്ങളാ-ലഴലൊഴിക്കുകപരാപര

ചരണങ്ങൾ

൧. വരുന്നിതാഭ്രതങ്ങളത്രയു-മസ്സൂൎയ്യരിൻ
പെരുമ്പടകൾവന്നങ്ങെത്രയും-വേഗത്തിങ്കല
ങ്ങെരുശലേംപട്ടണം ചുററിയും-കൊണ്ടുയുദ്ധത്തി
ന്നൊരുങ്ങിയപോലെയങ്ങെത്രയും-കോപത്തോടെന
ശരങ്ങൾ മഴനികർപൊഴിഞ്ഞിതാ-
അണഞ്ഞുഅരുകിനിൽവരുന്നിതാ
കരഞ്ഞടിയനഴൽകലന്നിതാ-
വരുന്നവരമരുകനിഞ്ഞുതാ. ... ... ... ... ക

൨. ഉന്നതനാമേശുദേവനേ!- ഭൂതലത്തിങ്കൽ
വന്നപിറന്നപിശാചിനെ- മററുംജയിച്ചു
വന്നടെതലചതച്ചോനെ!- അവന്റെപോരിൽ
നിന്നുവീണ്ടുകൊണ്ടങ്ങവനെ- ജയിപ്പാനെന്നിൽ
കനിഞ്ഞുകരളലിഞ്ഞിടേണമെ-
അണഞ്ഞുഅരുകിനിൽവരേണമെ
ഇടിഞ്ഞമനമരുതൊടേണമെ-
വിരഞ്ഞുവരമരുതരേണമെ- ... ... ... ... ക

൩. സത്യമാമരെക്കെട്ടുംതന്നു- നൽനീതികര
ണത്തിൻമാൎകവചവുംതന്നു- സുവിശേഷയ
ത്നത്തിന്നടെചെരിപ്പുംതന്നു- എല്ലാററിന്മീതെ
സത്യവിശ്വാസഖേടംതന്നു-ധരിപ്പിച്ചെന്നിൽ

സുരക്ഷയാകുംശിരസ്ത്രവും-
ശിരസ്സിൽവെക്കകരത്തിലും
വിശുദ്ധവാക്കാംസുശസ്ത്രവും-
വിശുദ്ധനേ!തന്നടുത്തുവാ നിൻ- ... ... ...

൪. പാൎത്ഥിവേന്ദ്രാ! സമീപെനിന്നു-പിശാചിന്റെ
കൂൎത്തതാംശരങ്ങളിൽനിന്നു- സദാനീയെന്നെ
കാത്തുസൎവ്വായുധങ്ങളിന്നു- ധരിപ്പിച്ചൻപാ
ൎത്തുകണ്മണിപോലെയിന്നു- സൂക്ഷിച്ചെന്നെനീ
തടുത്തുശരമഴകെടുത്തുവാൻ-
കടുത്തരിപുബലമൊടുക്കുവാൻ
കനത്തദുരിതമതകറ്റുവാൻ-
മഹത്വനഗരിയിൽകടത്തുവാൻ- ... ... ... ... കഴ

## ൩൨

### പിശാചിനെ ആട്ടുന്നതു

രാഗം
മോഹന

പല്ലവി

പിന്നിൽ പോകനീപിശാ
മന്നനുണ്ടിനിക്ക പാപ

അനുപ

ഉന്നതാനന്ദസുഖ
സന്നിധിതന്നി
മുന്നതൻെറ മഹ
ദുഷ്ടാ ദുഷ്ടാ! ൯

൧, ആദിയിലേദനി
ഘാതകാ! നീ ച
നാദിസ്വതന്തി:
ജാതനായുന്നടി

ഖേദമോടെയതിവേദനപ്പെട്ടിട്ടും
മോദമുടൻ മുനനായുധതിരെന്നെ
പാതകാ! നിൻതലയാകെ തകർത്തഹൊ
ദുഷ്ടാ ദുഷ്ടാ! ക്രിസ്തുദാസനാമെൻെറ- പിന്നിൽ

൨. നരഗണംനരകെ നിന്നരികിലായദുരിതങ്ങൾ
വരുമാറു കരുതിക്കൊണ്ടു- ഈ
ധരണിയിലനുദിനമൊരുസിംഹത്തെ പോല
ലറിയലറിക്കൊണ്ടു-
മരണവലകളെൻെറ അരികെവച്ചിരുന്നാലും
കരുണാവാരിധിയാകും മരിയമകനാമേശു
അരികെയുണ്ടിനിക്കതാലൊരു ഭയവുമില്ല
ദുഷ്ടാ ദുഷ്ടാ! ക്രിസ്തുദാസനാമെൻെറ- പിന്നിൽ

൩. വഹ്നിബാണം മഴയെന്നപോലെ തൊട്ടു
ത്തുന്നിയെയ്യുന്നെന്നിൽ നീ- ഈ
മന്നിൽനരരെകൊണ്ടെന്നെ പീഡിപ്പിപ്പ
നങ്ങൊരുങ്ങുന്ന നീ
ന്നുടെ നീചഗണത്തോടുപോരിന്നാ(യി)
സദ്ഭാവനുനിന്നീടിലും
ണോനിനിക്കുണ്ടു
സ്തുദാസനാമെൻെറ- പിന്നിൽ

൪

മേൻഹല്ലെലൂയ
മേൻഹല്ലെലൂയ

ണെവ്വസഭ [ആ
നറുശോഭിച്ചിതാ-

൨. തിങ്കൾപാദത്തിൻകീ_ ഴിരാറുമിൻ- തങ്കിരീടം തന്നിൽ
ചെങ്കതിരവനെ_ ധരിച്ചൊരു- മങ്കയാളിവളെ ... ... ആ

൩. പാപമോചനവും_ വിശുദ്ധിയും_ പ്രാപിച്ചപിന്നിവൾ
ദേവാനുഗ്രഹത്തിൻ_ കീഴിൽപുതു- ജീവനുള്ളവളാ- യാ

൪. മന്നവനോടുള്ള- സംയോജിപ്പാ- ലുന്നതൻറശക്തി
തന്നുള്ളിൽപകൎന്നു- ഗൎഭിണി- ച്ചെന്നുകാണായിതു

൫. നാളുകൾതികഞ്ഞു- പ്രസവിപ്പാൻ-നോവുണ്ടായ്ക്കു
മേലാകാശത്തപ്പോൾ- വേറൊരട- യാളംകാണെ

൬. ഏഴുതലകളും- കിരീടങ്ങ- ളേഴും പത്തുകൊമ്പും
വാലാൽമീനുകളിൽ_ മൂന്നൊന്നിനെ- താഴെ

൭. ചെന്നിറവുമുള്ള- മഹാസൎപ്പം- നിന്നിതു
തിന്നാൻപൈതലിനെ_ പ്രസവിച്ചീടുന്ന

൮. നേരാജ്യാതികളെ- ഇരിമ്പുകോ- ലാൽഭരി
ഒരാൺപൈതലിനെ- പ്രസവിച്ചു-ഹാ പ

൯. പരമസീയോൻമകൻ- മഹോന്നത-ന
തിരുസിംഹാസനത്തി- ങ്കലേക്കുമ-ങ്ങ

൧൦. ദേവപിതൃപുത്രാത്മാവാകുന്ത്രി- യേക
സ്നേഹാത്മാവിന്നു- ജയം ജയം- ൧

൧൧. സ്നേഹാത്മാവിനിന്നു- ജനിച്ചുള്ള-സ്നേഹ
ദേവകുഞ്ഞാടിന്നു- ജയം ജയം- ആമേൻ വ.

൧൨. സ്നേഹാത്മാവിൽനിന്നു_ പുറപ്പെട്ട- സ്നേഹാത്മാവാകുന്ന
ആറാണ്ടാത്മാവിന്നു-ജയംജയം- ആമേൻഹല്ലേലൂയ- ആ

## ൭൦

### യഹോവാ തൻ സേനകളോടുസഭയിൽ വരുവാൻ അപേക്ഷ.

രാഗം
നാഗവരാളി

പല്ലവി

താളം
ചെമ്പട

സേനയിൻ യഹോവയേ! നീ_ വാനസേനായോടെഴുന്നെ
ള്ളേണമേ സാലേമിതിൽ.

അനുപല്ലവി

സീനയെന്ന മാ മലയിൽ- വാനസേനയോടെഴുന്ന- സേ

ചരണങ്ങൾ.

൧. ഹീനരാമീമാനവരിൽ- മാനസം കനിഞ്ഞഹൊ
മാനുവേലനെതന്നോരു- പ്രാണനായകാ! ഇന്നേരം- സേ
ശാലമോൻ പണിഞ്ഞതാം- ദേവാലയത്തിലന്നു
മോടെഴുന്നായിസ്ര- യേലിൻദൈവമേ! ഇന്നേരം- സേ
ജീവികളോടാറു- നാലുമൂപ്പന്മാർമദ്ധ്യേ
മോടഹൊസിം-ഹാസനസ്ഥനായിവാഴും- സേ



## ൧൫

കദൈവമായ സ്നേഹാത്മാവിന്നു സ്തുതി.



താളം
ചെമ്പട

പല്ലവി

വാലയ ദേവാലയത്തിൽ നിത്യം
വും പരമ ദേവാ!

അനുപല്ലവി.

സ്നേഹപിതാവേ! നിൻ
നാകും നിത്യ- സ്നേഹസുതനുള്ളിൽ
വും സ്നേഹമയ- മാകും നിന്നാറാണ്ടി.
നാവിയാകും തിരു- വേദത്തിന്നാവിയെ
ജീവനാകുമൊളിയററതികശ്മല
നാവിമേവിവെറിപൂണ്ടിതുൾ മൂടിയെ
ചാവുറഞ്ഞ പൊടിമൺഗൃഹമാമിതി
ലോവിയോടരുളിച്ചൂടുളവാക്കിയ ...... ജീവ

ചരണങ്ങൾ

൧. പാപത്തെ ... ... ... ... ... ... ... .. ... ...
വെളി- വാക്കുവതിന്നകതാരിൽവിടന്നു-പാപത്തെ
ഉള- വാക്കിവിയപ്പുജലാവിയതാംനിജ- ദീപത്താൽ
തെളി- യിച്ചകതോൽച്ചുതുളക്ഷാരത്തിൻപടി പാപത്തെ
പലർ-കേൾക്കവെവായിനാചേററുപറയിപ്പിച്ചു- പാപ
പരിഹാരത്തെ- [ത്തിൻ

പാപമായിത്തീൎന്ന- ദേവകുഞ്ഞാടിന്റെ
പാവനമായുള്ള-ചോരമൂല്യം നല്കി
പാപവേരറുപ്പാ- നായിയച്ചോരയി
ന്നാഴിയോഴിയോടെൻദേഹിയിലാക്കിയ
ദേവദേവപരിശുദ്ധപരാപരാ!
പാപിയാമടിയനുൾതിമിരാവഹ!
ജീവനാഴിവികസിച്ചുകമൊക്കയു-
മാവരി നുവഴിയെവെളിവാക്കിയ- ... ... ജീവാ

൨. നാശത്തി ... ... ... ... ... ... ... ... ... ... ...
ന്മക- നായമുരിതനരന്മേലണിഞ്ഞുള്ളവെളി- വേഷത്തെ
കിഴി-ച്ചായവനെവെളിയിൽവായാലറിയിപ്പിച്ചു-ദോഷത്തെ
തല-താഴ്ത്തിവീണടിമണംമുകന്നു മുകന്നുള്ളനി- ശാപസ്ഥാ
ലക-ത്താരിൽനിന്നൊഴിച്ചെഴിച്ചഖിലംപുതുപ്പിക്കുംവി- ശാ
ജീവശാപസത്താൽ [സത്തെ
ദാസനാകമെന്നി-ലൂരിജീവനായ
യേശുവിന്റെകുരി- ശ്ശിച്ചതുകൈക്കവ
കാശമാക്കിക്കൊടു- ത്തുന്നിതെന്നെ ജീവ
പാശത്താലരമ- രുക്കഞ്ചുതാൽ നസ
രേശനിറ ലപാവുശപക്കുഴി
പാശമാ... കലിച്ചവയോടെതി
ൎരയെഴുന്നലറികോളുരിദ്ധപാലട
നേഴുകൊമ്പു നയനങ്ങളെനല്കിയ... ... ജീവാ

൩. ത്തൂക്കിയോ ... ... ... ... ... ... ... ... ... ...
നക-ത്താരിലിരിക്കുമിഷ്ടംപുത്രക്കണ്ണാലറിഞ്ഞുള്ളി-ലാക്കിയെ
ഉല-കത്തിൽ ചൊരിവാനുള്ള ക്രോധകലശമുള്ളി- ലാക്കിയെ
പഴ- മണ്ണുയിരാഴികളെ സകലത്തിൻപരിഹാര-മാക്കിയെ
തിരു-മുന്നിൽസമൎപ്പിച്ചെന്നെതിരുക്കുരിശിൽ തറച്ചു-ത്തൂക്കി [യെ
മണ്ണുള്ളാക്കിയെ
ചാക്കൺനീക്കാനാഴ- ത്താക്കിനിക്ഷേപിച്ചു
തീക്കണ്ണാലി ന്നൊത്ത-ജീവമന്നാപ്പാത്രം
കാക്കുംതങ്കകൊമ്പാൽ-മാസപ്പത്തെക്കുതി
നീക്കിയെപൊന്നിരു- വായുലവാളാലെ

നോക്കിവെട്ടിമരണത്തലബന്ധന
മാക്കിപല്ലുഴുതുചാക്കുഴിവെന്നുട
നാക്രമിച്ചതിരുജീവമന്നാകൈക്ക
ലാക്കിയൊന്നു യിമ്മയക്കനിയേകിയ ... ... ജീവ

---

## ൭൨

### മ്ശിഹാത്മാവും സഭയും തമ്മിലുള്ള ഐക്യം.

രാഗം മുഖാരി — പല്ലവി — താളം മുറിയടന്ത

വാടാമലർക്കൊത്ത-വീടാകുമെൻ- കൂടാരമേകിനെൻനാഥേ!

അനുപല്ലവി

വാട്ടവും കേടും മലിനവും മുറ്റുന്നിൻ
വീടാം കൂടാരമിനിക്കിങ്ങുനല്കുക ... ... ... ... വാടാ

ചരണങ്ങൾ

൧. ജീവരസം നിറഞ്ഞുള്ള- നിത്യ
ജീവകനിയാമെൻ ദേഹ-മിതാ
ചാവിൻ രസം നിറഞ്ഞുള്ള- നിത്യ
ചാവിൻ കനിയാം നിൻ ദേഹമെന്റെ
ജീവന്നാഹാരമായുന്നിടുക ഞാൻ
ജീവാഹാരമായിരിക്കും നിനക്ക ... ... ... ... വാടാ

൨. തങ്കക്കിരീട മണിഞ്ഞൊ- തല
നിങ്കൽ സമർപ്പിച്ചിട്ടുന്നൻ- നിങ്ക
ളങ്കം പിടിച്ചതലയാം- മാമോ
നെങ്കൽ സമർപ്പിക്കനീയും- മെന്നാൽ
ചെങ്കതിരോൻ ഞാനും തിങ്കൾ നീയുമായ്
ങ്കലെന്നേക്കും വിളങ്ങിരമിച്ചീടാം ... ... ... ... വാടാ

൩. വഹ്നിജ്വാലയ്ക്കൊത്ത കണ്ണെ- നിന
ക്കിന്നവകാശമായുന്നെൻ- കള്ള
പ്പന്നഗക്കണ്ണിനാൽ കാണും- കണ്ണെ
ഇന്നിനിക്കായ്ത്തന്നു കനിയു-മെന്നാൽ
മിന്നൽപോലെ മണ്ണിലെങ്ങുമൊളിയെപ്പ
കർന്നുകൊണ്ടു വാനിലെന്നും വിളങ്ങീടാം... ... ... വാടാ

൪. സ്നേഹം മുകൎന്നുവിടുന്ന്_ എന്റെ
നാസികയെനൽകിടുന്നെ - നിത്യ
ദ്വേഷം മുകൎന്നുവിടുന്ന- നിന്റെ-
നാസികയെ നല്കു നാഥെ! എന്നാൽ
ദ്വേഷക്കാരെറെങ്ങുമില്ലാതെയായിനിത്യ
സ്നേഹക്കാരരെല്ലാം ജീവിക്കും നിൎണ്ണയം ... ... വാടാ

൫. ജീവാവിയിൻ രസമുള്ള- എന്റെ
നാവെ നിനക്കിന്നു തന്നേൻ- നിത്യ
ചാവാവിയിൻ രസമുള്ള- നിന്റെ
നാവിനിക്കിന്നു നീ നൽക- എന്നാൽ
ചാവിൻ മക്കളെല്ലാം മാറിപ്പോയി നിത്യ
ജീവമക്കളൊന്നിക്കും നമ്മിൽ നിന്നു .............. വാടാ

൬. പ്രേമക്കടലേ റെത്താലെ - നാഥം
നിന്മേൽ കവിഞ്ഞൊഴുകുന്നു- സ്നേഹ
കാമനോവാലെന്റെ ജീവൻ- നിന്മേ
ലാവസിപ്പാനിളകുന്നു- സത്യ
ഭാമിനി ! നിന്റെതെല്ലാം എൻവക ൟന
മാമേനാമേൻ ഞാനിന്നാത്മമണവാളൻ ... ... വാടാ

---

# ൩൨

## സ്നേഹാത്മാവും സഭയും തമ്മിലുള്ള ഐക്യം.

പല്ലവി

മയലാലെന്മനമുരുകുന്നു- നവയെരുശലേമകളേ !

അനുപല്ലവി

ഉയിരിളക്കനി മധുനിറഞ്ഞ നിൻ- പ്രിയമുഖമിന്നു കണ്ടു- മയ

ചരണങ്ങൾ

൧. മരണ വിഷനീരായ നിൻ ഉമി
ൟരെൻ വായിനാൽ കുടിച്ചു- എന്റെ
തിരികെ ജീവനാമയിപ്പിന്നുമിൟർ
തരുണീ! നിനക്കു തന്നേൻ .................. മയ

൨. എതിരി നിന്നിരു കൈകളിലിട്ട
ചതിച്ചങ്ങലയെ മുറിച്ചു- നിന്നെ
കൊതിച്ചെന്നിരു കൈപൊൻചങ്ങലയാ
ലിറുക്കിയെ കെട്ടി ചേൎത്തേൻ- .................... മയ

൩. പരിമള സ്നേഹതൈലമെൻ വലം
കരത്തിൽ കനിവോടെടുത്തു- നിൻെറ
ശിരസ്സിലൊഴിച്ചു ഞാൻ നിന്നെ ശുദ്ധി
കരിച്ചു നിന്മേലാവസിച്ചേൻ- ............... മയ

൪. മാഴ്കിമോഹപാശ്ശറന്നു ഞാൻ നിന്നെ
മുഴവനുമുള്ളിൽ നുകന്നേൻ- എൻെറ
ഏഴാംകാഹളമൂതി എൻ ജീവ
കലയെ നിന്നുള്ളിൽ പകന്നേൻ- ............... മയ

൫. മനമിണങ്ങി ഞാൻ മുഴവനും നിന്നെ
മണിമാലയായിട്ടണിഞ്ഞേൻ- എൻെറ
മണമുള്ള പാടാമലർ മാലാമുടി
നിനക്കു തന്നലങ്കരിച്ചേൻ......................... മയ

൬. ഒരിക്കലും വിട്ടു പിരിഞ്ഞു നിന്നെ ഞാ
നിരിക്കുമൊ തങ്ക ചെറുമ്പേ!- നാ
മിരുപേരും കൂടെപ്പറന്നു പൊൻവാന
വിരിവിൽ ചെന്നങ്ങു രമിക്കാം. .................... മയ

## ൪൰

### തിരുസഭയുടെസൌന്ദൎയ്യം.

രാഗം ധനാശി — പല്ലവി — മുറിയടന്തതാളം

മങ്കമാർമൌലേ! കാന്തേ! പ്രേമമിനിക്കു
നിങ്കൽ കവിഞ്ഞീടുന്നു

അനുപല്ലവി

തിങ്കൾമുഖത്തിലുള്ള- നിൻകണ്ണിലൊന്നുകണ്ടും
നിൻകഴുത്തതിൽപൂണ്ട- തങ്കമാലയെക്കണ്ടും.... ... ... മങ്ക

ചരണങ്ങൾ

൧. വേദാത്മാവായിട്ടുന്ന- ആറാണ്ടാവിയെ
നാഥൻ ഞാനയച്ചുന്നു
നാഥേ! നീചെവിക്കൊണ്ടു- നിൻെറസ്വജനം
താതഗൃഹംമറന്നു
മോദമോടെന്നെനീയും- നാഥനായ്വരിച്ചതാൽ
വേദാത്മാ നിൻ മലിനം മാകെ നീക്കിയതാലെ- ...മങ്ക

൨. മന്നൻ ഞാൻ നിന്നെ നോക്കി- കണ്ടു കനിഞ്ഞു
നിന്നോടു രമിപ്പാനായി
എന്നെ ഞാൻ മുഴവനു മായി നിനക്കു
തന്നലങ്കരിച്ചേനെ
പൊന്നിൻ കസവുള്ളതാ- മെന്നുടെവെള്ളത്തുകിൽ
നിന്മേലിട്ടു നിൻ നാണം- നന്നായ്മറച്ചതാലെ... ... മങ്ക

൩, എന്നുടെ പ്രാവേ! നീ മാം- സുന്ദരിയിതാ
സുന്ദരിനീയാകുന്നു
നിന്നുടെ കുന്തളങ്ങ- ളിൻ നടുവെ നിൻ
കണ്ണുകൾ പ്രാക്കളുടെ
നിന്നുടെ മുടിഗ്ലീയാ- ദെന്ന മലയിൽ മേഞ്ഞി
ടുന്ന കോലാട്ടിൻ കൂട്ട- മെന്ന പോലിരിക്കുന്നു... ... മങ്ക

൪. നിന്നധരം ചുവന്ന- നൂലാകുമതിൽ
നിന്നു തേൻ പൊഴിയുന്നു
നിന്നാവിൻ കീഴിൽ തേനും- പാലുമുള്ളതാൽ
നിൻ വാക്കു മാ രസമെ
ചെന്നികളൊ കുന്തളം- തന്നോടുവിലുറുമാ
വിന്നുടെ പഴഖണ്ഡ- മെന്നപോലിരിക്കുന്നു............മങ്ക

൫. നിന്നുടെ കഴുത്തിതാ- ദാവീദ്രാജൻെറ
ഉന്നതഗോപുരമെ
നിന്മൂക്കുദമ്മശേക്കിൻ- നേരെനോക്കുംല
ബനോനിൻ ഗോപുരമെ
നിന്നുടെതലഖമ്മെ- ലെന്നപോൽമുടിധൂമ്ര
വണ്ണംപോലെയുമിരി- ക്കുന്നുനിഷ്കളങ്കയാം ... ... മങ്ക

ന്ന. നിന്നുടെ സ്ഥനങ്ങളൊ- ചെങ്ങഴുനീർമലർ
തന്മദ്ധ്യമെത്തീടുന്ന
ഒന്നുപോലുള്ളു രണ്ടു- മാനിൻകുട്ടികൾ
തന്നെ ഭാക്ഷാക്കളകൾ
എന്നപോലെയുമാമെ- നിന്റെഘവളച്ചയൊ
ഉന്നതപന വൃക്ഷ- മെന്നപോലയാകുന്നു ... ... മങ്ക

൧. നിന്നുന്നെക്കെൻ പ്രിയന്നു- ഉറങ്ങീടുന്നോ
രിന്നധര മുരയ്ക്കും
വണ്ണംമൃദുവായിട്ടു- തന്നെയിറങ്ങി
ടുന്നമെത്തരവീഞ്ഞാം
മന്നൻമകളേ! പാദം- തന്നിലുള്ളചെരിപ്പു
തന്നോടുകൂടെയുള്ള- നിൻനടപ്പെത്രഭ ഗി... ... ... ...മങ്ക

വ്വ. ഉന്നതസാലോമിയേ!- വന്നീടുക ഞാൻ
നിന്നെചുംബിച്ചീടട്ടെ
എന്നിടക്കൈ നിൻതല- കീഴാക്കിഞാനും
നിന്നെ തലോടീടട്ടെ
നിന്നിൽ മലിനമേതു- മില്ല നീ മുഴവനും
സുന്ദരിയെന്നെ നീയും- നന്നാശ്ലശീകരിച്ചു ... ... മങ്ക

---

## ൪൫

### ഏകഐക്യതയിൽ നിന്നു കഴിപ്പിക്കുന്ന നിത്യ വിവാഹം

കല്യാണി രാഗം — പല്ലവി — ചെമ്പട താളം

മന്നൻദാവീദിൻമക- നെന്നെ വേട്ടതാൽ പഴ
മണ്ണേ! നിനക്കിന്നേതോ-ടൊന്നുമില്ലപോ പോപോ- മന്നൻ

ചരണങ്ങൾ

൧. എന്നുടെ പിതാ ദൈവം- നിന്നുടെ പിതാ മാമോൻ
എന്നുയിരായോൻ ജീവൻ- നിന്നുയിർ മരണമെ
എന്നുയിർ ജ്ഞാനമാത്മാ- നിന്നുയിർ ജ്ഞാനം ജഡം
എന്നുയിർകലാസ്നേഹം- നിന്നുയിർകലാദ്വേഷം- മന്നൻ

൨. എന്നുലകമാലോകം- നിന്നുലകമീലോക
മെന്നുടെ ദേശം കാനാൻ- നിന്നുടെതു സോദോമേ
എന്നുടെ പുരമേദൻ- നിന്നുടെതു പാതാള
മെന്നുടെ ഗൃഹം സ്വർഗ്ഗം- നിന്റേതു നരകമെ- മന്നൻ

൩. എന്മണവാളൻ ക്രിസ്തൻ- നിന്നുടെതന്തിക്രിസ്തു
നെന്നാഹാരമമൃതം- നിന്നാഹാരമൊ വിഷ
മെന്മക്കൾ ദേവപുത്രർ- നിന്മക്കൾ പിശാചിന്റെ
എന്നുടെ ദൂതർ ദേവർ- നിന്റേതു പിശാചുക്കൾ- മന്നൻ

———o———

## ൭൩

### തിരുസഭയും സ്നേഹാത്മാവും തമ്മിലുള്ള ഐക്യം

——∘∘✣∘∘——

രാഗം കാമോദരി | പല്ലവി | താളം മുറിയടന്ത

തിരുമുഖം കാണുന്തോറു- മൊരുമയിൻ കതിരാലെ
ന്നരവിന്ദം വിടരുന്നു.

അനുപല്ലവി

അരുമയിന്നുയിരാളാ!- അഴകേറുംമണവാളാ!
കരുമുകിൽ കുഴലാളാ!- കരുണയിന്മനവേലാ!- തിരു

ചരണങ്ങൾ.

൧. ആദിയിൽതാതൻനിന്നോ- ടിണച്ചനെന്നെയെന്നാലും
പാതകൻനിന്നിൽനിന്നു- പിരിച്ചിതെന്നെ
ആദിവചനംജഡ- മായോനേ! നിൻജീവനെ
യാതനയിലാക്കിയ- പാപിഞാനെ
പാതിവ്രത്യഭംഗത്താൽ- പൂതിപ്പൂഴിയാമെന്നിൽ
നീതിപരിമളനീ- ശ്രുതിവായാലൊഴിച്ചു ... ... തിരു

൨. പഞ്ചപാതകിയാമെൻ- നഞ്ചുണ്ടവായിൽനിന്നു
പുഞ്ചിരിയോടുതുകും- കെഞ്ചുംമൊഴി
നെഞ്ചുപൊടിയിച്ചുറും- നിൻജീവനത്താലെന്നിൽ
ചെഞ്ചമ്മെചെയ്യുന്നഭി- ഷിഞ്ചനത്തെ
അഞ്ചുമറിവിൽനിന്നു- പഞ്ചമ്പിൻബാണമേറ്റ
നിമ്ഭേടിഞ്ഞാനാകയാ-ലെൻചിന്തനമെല്ലാംനിൻ- തിരു

൩. കാന്താ! നിൻകനകപാ- ശ്ശാന്തികലതകയാൽ
പൂന്തേനുരുവായനിൻ- സ്വാന്തമുള്ള
നിന്തേൻ ചൊല്ക്കുറിയാൽസു- ഗന്ധംനല്കീടുന്നൊരു
കാന്താരവിന്ദമാമി- കാന്തയെനീ
സന്തോഷത്തോടുൾക്കൊണ്ടു- സന്തതംതിരുമാർവ്വിൽ
ചിന്താമണിയായിരുത്തുകെൻ- ചിന്തനമെല്ലാംനിന്റെ-

൪. മന്നാ! നിൻപൊന്നിൻകര- മെന്നിൽ നിഴലിച്ചതാൽ
നിന്നുരുവമെന്നുള്ളിൽ- മിന്നുന്നിതാ
നിന്നിൽമാത്ര മൊഴികെ- മണ്ണിലുള്ളൊന്നിലുമെ
ന്നാവിന്നില്ലരുചി- തെല്ലുപോലും,
നിന്നുയിർ നിറഞ്ഞനിൻ- വചനിബീജമാംമന്നാ
തന്നുപോഷിപ്പിക്കെന്നെ-വിണ്ണോർകളിറഞ്ഞ- തിരു



## ൭൦

ഐക്യതയിന്നാത്മാവിന്റെ നിയോഗപ്രകാരം
ചമച്ചനിത്യജീവാക്ഷരത്തിൻ ഗീതം.

രാഗം അസാവേരി — താളം ചെമ്പട

പല്ലവി

നിത്യസുവിശേഷമാം- നീതിനിലയങ്കിയെ
മുത്തേ! നിനക്കിന്നുഞാൻ- തന്നേൻ

അനുപല്ലവി.

സത്യവേദപ്പൊരുളേ!- നിത്യജീവമലരേ!
ശുദ്ധോദനപ്പൊരുളേ!- കറ്റമറ്റകരളേ! … …നിത്യ.

ചരണങ്ങൾ

൧. നിന്നോടൊന്നായിട്ടുഞാ- നെന്നുയോജിക്കുമെന്നു
ഉന്നിയെന്നോക്കിവന്നെ- നന്നുതൊട്ടെന്നാശിപ്പോ
ളെന്നുടെതാതനെന്നാൽ- നിന്നെവീണ്ടെടുത്തുയിർ
മന്നവായുന്നാനെല്ലാം- തിന്നേറിപ്പോളിതിനാൽ- നിത്യ

൨. നിൻപാതകമൊക്കയു- മൻപാൽ മറന്നുവിട്ടെ
ന്നെൻപിതാതന്നജീവ- ചെമ്പൊന്മുടിചൂട്ടിനേൻ
ഇൻപമെല്ലാംതീരുവാൻ- നിൻപാദം കഴുകിനേ
നെൻകൂജങ്ങളാൽനിന്നെ- ഇൻപമായ്പുഴകിനേൻ- നിത്യ

൩. ആദാംമുതലാംനിത്യ- വേദാക്ഷരമണികൾ
ജോഡുജോഡായിണച്ചു- ചേൎത്തൊരെൻതങ്കമാലാ
ചാൎത്തിനെൻനിൻകഴുത്തിൽ- പാൎത്ഥിപമകളെന്നു
കീൎത്തിച്ചുൻനിന്നാമത്തെ- പാൎത്തലംമുഴങ്ങവെ- നിത്യ

൪. ഒരംരാവു വൎഗ്ഗവൎണ്ണ- ത്തേരതിൽ കേറിയെഞാൻ
പാരിൽപരമയറു- ശാലേം പുരംസ്ഥാപിച്ചേൻ
മേലിൽനിന്നെൻവലങ്കൈ- കാരുണ്യത്തോടുനിന്മേ
ലാവസിച്ചതാൽജീവ- പാലാൽനീവളരുക ... ... നിത്യ

---

## ൫൮

### സഭതന്മക്കളുടെ അരിഷ്ടതയെക്കണ്ടു തൻകാന്തനോടു പ്രലാപിക്കുന്നതു.

ആഹരി രാഗം    ചരണങ്ങൾ.

൧. ആദിയുമന്തവുമായുള്ളോരീശോവേ! പ്രിയകാന്താ!- നിൻെറ
പാദത്തിൽവീണടിയാൾ ചെയ്യും-യാചന- പ്രിയകാന്താ!
നീചെവിചായ്ച്ചു കേട്ടിടണമെ ഇന്നു- പ്രിയകാന്താ!- നി
ദാസിയിന്മേലുള്ള വേദന നീക്കുക- പ്രിയകാന്താ! [ൻെറ

൨. പക്ഷവാദത്താൽ നിനക്കു പ്രസവിച്ചു- പ്രിയകാന്താ!- എ
പക്ഷമേറും മക്കളെ നീ കണ്ടിടുക- പ്രിയകാന്താ! [ൻെറ
ആയവരയ്യോ പൊരിഞ്ഞുഴന്നീടുന്നേ-പ്രിയകാന്താ!-മഹാ
മായാവിയല്ലൊ പൊരിക്കുന്നിതുന്നമാ- പ്രിയകാന്താ!

൩. കണ്ണീരുംകയ്യുമായ് നിന്നോടിരക്കുന്നേ- പ്രിയകാന്താ!- എ
കണ്ണിലുണ്ണികളെന്നെന്നടിയിൽ വരും?-പ്രിയകാന്താ![ൻെറ
കൂരിരുളിൽ വരെ മൂടിരിക്കുന്നേ- പ്രിയകാന്താ!-നിൻെറ
കാരുണ്യോദയത്തെക്കാണാതുഴലുന്നേ-പ്രിയകാന്താ!

൪. തങ്കത്തോടു സമമാക്കപ്പെട്ടെന്മക്കൾ- പ്രിയകാന്താ!- കുശ
വക്കൈകൾവേലപോൽ എണ്ണപ്പെട്ടീടുന്നേ- പ്രിയകാന്താ!
പാലുകുടിക്കും പൈതലിന്നാവയ്യൊ-പ്രിയകാന്താ!അതി
ന്മേലണ്ണാക്കോടിതാപറ്റുന്നു ദാഹത്താൽ- പ്രിയകാന്താ!

൫. അപ്പത്തിന്നുകെഞ്ചുംപൈതലിന്നാരുമെ- പ്രിയകാന്താ!- ഒരു
അപ്പപ്പൊടിയുംകൊടുക്കുന്നില്ലയ്യയ്യൊ- പ്രിയകാന്താ!
വീഥികളിലുഴന്നീടുന്നരിനാലെ- പ്രിയകാന്താ!- അതി
പാതകൻചെയ്യുന്നദ്രോഹംനീനോക്കുക- പ്രിയകാന്താ!

൬. പട്ടുതലയിണമേൽകിടക്കേണ്ടവർ- പ്രിയകാന്താ!- അയ്യൊ
കഷ്ടം കുപ്പക്കുന്നിൽവീണുകിടക്കുന്നോ- പ്രിയകാന്താ!
എത്രയുംശോഭയോടെയിരിക്കേണ്ടവർ- പ്രിയകാന്താ!- കരി
ക്കട്ടയെക്കാളുംകറുത്തിരിക്കുന്നയ്യൊ- പ്രിയകാന്താ!

൭. ദുഷ്ടനെൻപ്രാകാരമെത്രചവിട്ടീടും?- പ്രിയകാന്താ!- പ്രിയ
കുട്ടികളെകോരിയെന്നടുത്തീടും? ഞാൻ- പ്രിയകാന്താ!
ശുദ്ധനഗരിയെതീണ്ടാതിരിപ്പാനാ- പ്രിയകാന്താ!- അതി
ദുഷ്ടനെകെട്ടിനരകത്തിൽ തള്ളുക- പ്രിയകാന്താ!

---

# ൭൯

## സഭയോടു ഐക്യതയിന്നാത്മാവിൻെറ മറുപടി.



| രാഗം | | താളം |
|---|---|---|
| കേതാരഗൌളം | പല്ലവി | മുറിയടന്ത |

ഒരിക്കലും മറക്കുമോ?- ഒരുമയിന്നുറവേ! ഞാൻ
ഒരിക്കലും മറക്കുമോ?

അനുപല്ലവി

തിരുവായിന്മധുവീണു- തരുണീ! നിന്നുള്ളിൽ നിന്നു
ഉരുവായ്വന്നോരാമിയെൻ- അരുമ പ്പൊന്മക്കളെ ഞാൻ... ഒരി

ചരണങ്ങൾ

൧. അരുവരുപ്പുള്ളാവിയെ- ന്നുരുവമെടുത്തുവന്നു
ഒരുമയിന്നാവിഞാനെ- ന്നുരചെയ്താലും
ഒരുമയിന്നാവിയാമെ- ന്നുരുവമരുവരുപ്പിൻ
വെറുപ്പുവെച്ചതെന്നവ- നുരചെയ്താലും
ഉരുക്കും ഞാനവനുടൽ- മരിക്കുമവനെന്നോർക്കും
ധരിക്കുംപൊന്നുടമ്പെ ഞാ- നിരിക്കുമതിലെന്നോർക്കും- ഒരി

൨. ഉടലുണ്ടെന്നാലുമതി- ന്നടിയിലഴുക്കനിമ്മേൽ
പടപ്പാമ്പിന്നാവിയല്ലൊ- കുടിപാക്കുന്നു
ഉടലുണ്ടെന്നാലുമുള്ളിൽ- സ്ഫുടികക്കട്ടില്നിന്നു
പളുങ്കെപ്പോലുരുംനിമ്മേ- വിലസുന്നുഞാൻ
തലമുറിപൊറുത്തതാൽ- തലവനവമ്മേലവൻ
തലയററുപോയതാൽ ഞാൻ- തലവനിവമ്മേലെന്നും- ഒരി

൩. അനങ്ങുമാപ്പിപ്പോൽജീവൻ- വെളിവാംതന്നുടെതൊഴിൽ
കനിയാൽമരമേതെന്നു- തെളിയുംതാനെ
ചുനയിൻചിനംമാറാത്ത- കനിയാമത്തുമരണം
ചുനമാറിചൊടിവരും- കനിയാംജീവൻ
അനുദിനം ചാവിൻകനി- യളിഞ്ഞുനീരസരംതൂകു
മനുദിനമുയിർകനി- കനിഞ്ഞാത്മരസമേകും... ...... ഒരി

൪ അടിമപ്പെണ്ണുരുവെഞാ- നെടുത്തെനൊരുമകനെ
കൊടുത്തെനവൾക്കുഞാനെൻ- ജഡത്തിൽനിന്നു
അടിമതീൎത്തുനിന്നെഞാ- നുടമസ്ഥയായിനിക്കു
എടുത്തെനേകാത്മജനെ- ഉടനേകിനേൻ
അടിമചെറുക്കിയവ- ളുടമക്കാരിനീയവൻ
ജഡികനാത്മജനിവ- നെതിരിജഡമാത്മാഞാൻ- ഒരി

൫. അവളെൻ കാന്തയുമല്ല- അവനെന്മകനുമല്ല
അവരെഞാനൊരിക്കലു- മറിയുന്നില്ല
അമലെ! യെൻകാന്ത നീയേ- ഇവനെൻപ്രിയമകനെ
ഇരുപേരെയുമെന്നേക്കു- മറിയുന്നു ഞാൻ
അവർനിലവിളിച്ചാലു- മവരെഞാൻചെവിക്കൊള്ളാ
ചെവിക്കൊള്ളുംനിങ്ങൾ-വിളിക്കുംമുമ്പെഞാനെന്നും



## ൭൦

സഭയുടെഎഴുന്നേല്പിനെക്കുറിച്ചു.



| രാഗം | | താളം |
| --- | --- | --- |
| ഭൈരവി | വല്ലവി | ത്രിപുട |

എഴുന്നുശോഭിക്കാ- കന്നീ- റുണ്ണന്നസഭയെ! ജീവ
കതിരോനുദിച്ചുനിന്മേൽ- കാന്തികലരുന്നിതാ- ... ... എഴു

അനുപല്ലവി

പഴനൂൽപുടവയെന്നി- എറിഞ്ഞുകളക വേഗം
തെളിങ്ങും പുതിയതുകിൽ- പൂണ്ടുപുറപ്പെടുക-...... എഴു

ചരണങ്ങൾ

൧. ഇരുളുലകത്തേയും കൂ- രിരുട്ടാജനങ്ങളേയും
നിറവായ്മൂടിരിക്കുന്നു- തരുണീ! നിന്റെമേലുള്ള
കിരണം വീഴാതിരിപ്പോൾ- ആരും രക്ഷിക്കപ്പെടാ- എഴു

൨. അരുണോദയമെന്നേരം- ഉരുമെന്നാശിച്ചുകാത്തു
ഇരിക്കും നരനാരിമാർ- മരണമൂലപ്പേററം [എഴു
വലയുന്നിതവർ നിന്നാൽ- വേണം ജീവിപ്പാനിപ്പോൾ-

൩. ഒരുമയിൽ ജീവാവിയെ- നിറവായ്ലഭിച്ചിട്ടുള്ള
പരമയരുശലമേ!- കുറവുനിനക്കില്ലേതും
പുരുഷനാലംകൃതയാം- ദേവകുഞ്ഞാടിൻകാന്തേ!- എഴു

൪. ഇരുളിന്നിരുന്നാവൻനിൻ- അരികെനിന്നാനെന്നാലോ
പുരുഷസിംഹനാദത്താൽ- പുറത്തവൻതള്ളപ്പെട്ടാൻ
ഒരുനാളുമവൻകേറാ- നിന്നരികത്തുനൂനം ...... എഴു

൫. പൊരുളുള്ളൈക്യമേ! നിൻ- പതിയാമൈക്യാവിന്റെ
ഹൃദയസ്ഥിതികാഴിമേൽ- സതതംവിലസുന്നിതാ
അതിനാലൊരുഭയവും- വേണ്ടാനിനക്കിനിമേൽ- എഴു



## ൮൧

ഐക്യതയിന്നാത്മാവിനോടുള്ള സഭയുടെ അപേക്ഷ



രാഗം കല്യാണി — താളം ചെമ്പട

പല്ലവി

ഐക്യജീവാവിമനാ!- എന്നെ
കൈതാങ്ങി
വേഗമെഴുന്നിപ്പിക്കാ.

അനുപല്ലവി

ഐക്യതയ്ക്കെതിരാ- ന്നോക്കും ജഡത്തിന്റെ
പോക്കിരിശനത്തി- ന്നുക്കിനാലെന്റെ
ദേഹത്തിന്റെ ബല- മാകെനീങ്ങിക്കൈ
കാലുകളിളക്കുവാ- നാക്കിപ്പിനിക്കിപ്പോ ...... ഐക്യ

ചരണങ്ങൾ

൧. ആവിയിൻവണ്ണത്തിനും- ക്രിസ്തുത്മാവാകും
ജീവവചനത്തിനും
ജീവിപ്പിന്നാത്മാവാകും- പൊൻവണ്ണത്തിനും
ചാവിന്നുടച്ചെതിരായി
കോപത്തോടെഴുന്നു- ശാപശരമെയ്യൻ
ജീവദേഹത്തിന്മേൽ- മേവുംമുടയററീ.......... .. ഐക്യ

൨. കാണും കണ്ണുകൾക്കെന്നും- എന്റെ മേൽ ദയ
തോന്നുവാൻ നിൻവല്ലഭ്യം
ന്യൂനമെന്നുമെന്നക്കും-ആവസിച്ചെന്മേൽ
വാണുകൊണ്ടിരിക്കണം,
ദീനയാമെന്നെനീ- താനെ വിടൊല്ലാഞാൻ
ഹീനമണ്മയിയാ- യ്ത്തീണുപൊകായ്യാനെ- ... ... ഐക്യ

൩. മേലിൽ നിന്നു നിൻ ദൂതർ- അണിയണിയാ
യ്ത്തുഴവ്വുംവന്നുനിന്നു
കാളുംജ്വാലയായുള്ള- ഇരുവാത്തല
വാളുകൈകളിലേന്തി
കാലുകളിടറി- കീഴെ വീഴാതെല്ലാ
കാലവും കാത്തെന്നെ- പാലിപ്പതിന്നായെ- ഐക്യ



# ൮൨

സദ. തനിക്കുകാന്തനോടും കാന്തനു തന്നോടുമുള്ള ഐക്യതയെ പ്രസ്ഥാപിക്കുന്നതു

| രാഗം | | താളം |
|---|---|---|
| നാരായണഗൌളം | വല്ലവി | രൂപക |

പുരുഷോത്തമനിനിക്കിണയെ- ശ്രീപരമൈക്യ
പുരുഷോത്തമനിനിക്കിണയെ

അനുവല്ലവി

പുരുഷോത്തമനുയിത്താൻ- തന്റെ
കരത്താലെന്നെചേത്തന്നുച്ചട
നെന്നു-മെന്നെ-തന്നൊ-ടൊന്നാക്കിചേത്ത-ശ്രീ-പുരു

ചരണങ്ങൾ

൧. ഊനമററതന്നിണയാക്കിനാനന്നെ- അവ
നാന്നും ഞാനൊരുമപ്പെണ്ണും ഞങ്ങളൊന്നെ
ഊണുടുപ്പുമൊക്കെയു മിനിക്കവനെ- അതിൻ
വണ്ണമെൻ സകലനായകനരുഞാനെ
ഞാനവനുതേരെ- വി
മാനമാമിനിക്കുതാനീ
വണ്ണ-മെന്നെ- തന്നൊ- ടൊന്നാക്കിചേൎത്ത-ശ്രീ- പുരു

൨, ദേവനാമമുള്ളവളാക്കി നാനെന്നെ- എന്റെ
പാപപ്പേരെടുത്തുതന്റെനാമം തന്നെ
ദേവപായനെന്നവനുടെ പേൎതന്നൊ- അ
തേവരുമറിയാഞാനൊഴിഞ്ഞുപിന്നെ
ജീവനാവിപൊങ്ങും -ത
ന്നാവിയിൻകിണറുഞാനീ
വണ്ണ മെന്നെ- തന്നൊ- ടൊന്നാക്കിചേൎത്ത- ശ്രീ- പുരു

൩. നിത്യജീവപുസ്തകമാക്കിനാനെന്നെ- മര
ണത്തിൻതോൽച്ചുരുളെവായിപ്പിച്ചുതന്നെ
ചത്തതോലിൻപുസ്തകമോൎത്തിരികല്ലേ- ലുടൻ
കെട്ടിതന്നാൻ ഞാനെറിഞ്ഞാഴത്താക്കല്ലെ
ഒട്ടുമാക്കൽപൊങ്ങാ- വെ
ളുത്തകല്ലിനിക്കു തന്നീ
വണ്ണ- മെന്നെ- തന്നൊ- ടൊന്നാക്കിചേൎത്ത- ശ്രീ-പുരു

൪. ജാരനാംപഴയപാമ്പാകും കെറുബെ- പരി
വാരഗോഗർ ഗണത്തോടിരുളിപ്പിച്ചെ
നീറ്റുംതീക്കടൽതുറന്നവയൽനിന്നു- തീ
മാരിയെപ്പൊഴിച്ചുതള്ളിത്തീയിലെന്നും
ആരുമെതിരിയി- ശ്രീ
മാറിലെപതക്കംഞാനീ
വണ്ണ- മെന്നെ- തന്നൊ- ടൊന്നാക്കിചേൎത്ത- ശ്രീ- പുരു



# ൱൩

## തിരുവിതാംകോട്ടിന്നായുള്ള പ്രാർത്ഥന.

രാഗം ദ്വിജാവന്തി — താളം ത്രിപുട

പല്ലവി

ദേശം രക്ഷിക്ക- യെയുള്ള- യേശുദേവനേ!

അനുപല്ലവി

ഈശനേ! ബഹുഭംഗിയുംസമ- ഭൂമികുന്നുകൾകാടുകൾകൃഷി
യുംസുഭിക്ഷവുമുള്ള വഞ്ചിവം ധർമ്മരാജ്യമതായഞങ്ങടെ- ദേ.

ചരണങ്ങൾ

൧. കേരളമതിൽ- തിരുവിതാം- കോടുഭൂമിയെ
കാരണവന്മാ- രിരുന്നവെ- ന്നാടുദേശത്തെ
പൂരണാതിശയങ്ങളാൽമൃഗ- പക്ഷിപുഷ്പഫലങ്ങളാൽവില
യേറുമാത്തമമുള്ളപലഗോ- ത്രങ്ങളാൽനിറവായഞങ്ങടെ- ദേ

൨. പത്മനാഭനി- ന്നാടിമവൻ- കൂരിരുളിലും
ആത്മരക്ഷയി- ന്നറിയായ്മ- ദൈവമത്സരം
തിന്മയാംപൈശാചവിഗ്രഹ- വന്ദനംഇവകൊണ്ടുമാ
കന്മഷങ്ങൾനിറഞ്ഞപലനര-ദേഹികൾനിലയുള്ളഞങ്ങടെ

൩. ഞങ്ങളുള്ളത്തിൽ- സ്വർഗ്ഗീയപ്ര- കാശംശോഭിക്ക
ഞങ്ങളോടെന്നും- ദിവ്യകൃപ- കൂടെവാഴ്ക
മംഗലൻവിമലാത്മദേവനൊ- ഴിച്ചുകന്മഷമൊക്കയും ഹൃദ
യങ്ങളിൽ നിറവായിയേശുവി- ന്നൻപുകൊണ്ടണിയിക്ക
[ഞങ്ങടെ.........ദേ

# ൱൪

## സകല ജാതിക്കാൎക്കും വേണ്ടിയുള്ള പ്രാർത്ഥന.

കുമ്മി.

൧. ജാതികൾക്കെല്ലാമെപ്രാർത്ഥിക്കുന്നു- ഞങ്ങ
ളാദിനാഥാനിന്നാൽ സൃഷ്ടരവർ
ഏകജനിമൂതി യുണ്ടവർക്കായവ
ർക്കാകവെചിന്തി ശ്രീയേശുരക്തം- അവർക്കാ;

൨. സത്യവേദത്തെപഠിച്ചങ്ങു ബ്രാഹ്മണർ
നിത്യവുംക്രിസ്തുപ്രസംഗികളാ
യ്യാതിനിഗളം വെടിഞ്ഞാത്മനിവിന
യമിചമയമണിഞ്ഞീടെണം- വിന:

൩. വാനവകാശമന്വേഷിച്ചു തങ്ങടെ
മാനധനശക്തി നിന്റേതാക്കി
സ്വാനന്ദം ദുർമ്മരിയാതവിട്ടു ശൂദ്രർ
മാനസെ ശുദ്ധിമാന്മാരാകേണം- ശൂദ്രർ:

൪. മൈവെളിച്ചത്തെ കണ്ടീഴവർ ചാന്നാന്മാർ
ദൈവത്തെ വാഴ്ത്തേണം വീടുതോറും
നാശദുർദ്ദേവതങ്ങളെ വെടിഞ്ഞു ക്രിസ്തു
യേശുമഹിമയ്ക്കാശ്രയിക്കേണം- ക്രിസ്തു:

൫. ചിത്തസ്വാതന്ത്ര്യമന്വേഷിച്ചു നിശ്ശേഷ
ശക്തന്നടിമകളായ്പുലയർ
ദുഷ്കൃതം വിട്ടു പറയരും ക്രിസ്തുവി
ലുൾകൃഷ്ടബുദ്ധികളാകവേണം- അവർ:

൬. ജാതികൾ തമ്മിൽ വൈരാഗ്യംവെടിഞ്ഞേക
ജാതിയും തങ്ങളിലൈക്യവുമാ(യി)
ദൈവംപിതാവെന്നും തമ്മിലോരോരുവർ
തന്മക്കളെന്നും സ്നേഹിക്കവേണം- അവർ തൻ-

൭. കർത്താതിരുസ്നാനവിശ്വാസമേകമാ
യ്യാത്മാവിലെല്ലാരുമൊന്നാകണം
തർക്കം കലഹം പിണക്കം നില്ലാതെ
സ്വർഗ്ഗമീഭൂവിലാരംഭിക്കേണം- സ്വർഗ്ഗരാജ്യ:



## ൮൭

### അപേക്ഷാ കീർത്തനം



തോടീരാഗം — പല്ലവി — ചെമ്പടതാളം

താതൻ യേശുവിന്നാത്മാവേ!- കരുണകനിവുനിറഞ്ഞനല്ല
താതൻ യേശുവിന്നാത്മാവേ!

അനുവല്ലവി

താതനേ! മൃതിയില്ലാ- ത്താതനേ! മഹത്വത്തിൻ
രാജന്നെഹോവയിന്നാ- വേശമേ! ഉണ്മയാം- താത

ചരണങ്ങൾ

൧. എന്മെയ്യീനെട്ടപ്പിന്നു- മണ്ണില്ലാറാണ്ടാവിയാ
ല്യോന്നിൻശുശ്രൂഷകളോ- ടെന്നും പാപ്പാൻവന്നതൻ
ഷിന്നംക്രൂശിൽതന്നുക്ക- തിന്മേലുള്ളവിശ്വാസ
ത്തിന്നാലെന്നെയേററിമെ- ല്ക്കുപ്പറയ്ക്കുള്ളിൽവെച്ചു-താത

൨. നിൻജീവകരുണയാൽ-നിൻസഭയിൻവഴിയാ
യെന്മുഴവീണ്ടെടുപ്പെ- പൊന്നേ!ഞാൻലഭിക്കിലും
എന്നിൽജഡമാംപേയ്യു- ത്തിന്നുമിരിക്കുന്നല്ലൊ
നിന്നിലെന്നെയേല്പിച്ചേൻ-മന്നാ!ജഡത്തെകൊല്ലേൻ-

൩. കഷ്ടമരിഷ്ടനാംഞാൻ- ദുഷ്ടനൃത്തിന്നാല്ലൊകീ
ഴ്പ്പെട്ടുകിടന്നപോലെയെൻ- ദുഷ്ടനൃത്തെവെട്ടുമ്പോൾ
വെട്ടീടരുതെന്നെയെ- ന്നിഷ്ടതാതനേ ഉയി
രിട്ടപുതുജീവനിൽ- പേററിപോഷിപ്പിച്ചീടെൻ- താത

൪. തന്നാത്മകാന്തയവൾ- തന്നിലെന്നുംവാഴുന്ന
പൊന്നേ! പരമൈക്യം- യിന്നാവിയാംതാതനേ!
എന്നിൽ നിന്നുത്തോടുംനിൻപൊൻജീവനോടുംനിന്റെ
മന്നവാംദേഹത്തോടും-നിന്നുക്കൊടുംവാണിടേൻ- താത

൫. എന്നംഗങ്ങളെനിന്റെ- പൊന്നംഗമാക്കയാൽ
വൻരിപുവാംദ്വേഷാവി- തന്നെയുമവൻഭാര്യ
തന്നെയുമെരിയുന്ന- വഹ്നിക്കിടങ്ങിൽതള്ളി
എന്നുംപ്രതികാരമ- വന്മേൽനടത്തീടുവാൻ... ... താത

൬. ഇഷ്ടകാന്തയിന്മക്ക- ളൊട്ടൊഴിയാതെന്നെപ്പോൽ
കഷ്ടപ്പെട്ടുന്നോയവർ- കഷ്ടങ്ങളെനീക്കിപ്പോ
രാട്ടമശ്ലേഷംതീക്ക- കെട്ടചാവിൻധമ്മത്തിൽ
മററുംവീഴാതവരെ- നിത്യജീവനിൽകാക്ക- ... ... താത

൭. ഇദ്ധരയിൽനിന്നെല്ലാ- മൃത്യുവിനെയുംനീക്കാ
ശുദ്ധികരിക്കഭൂമി- ശുദ്ധികരിക്കവാനം
കർത്തുരാസനംവച്ചു- നിത്യധമ്മംസ്ഥാപിച്ചു
നിത്യമായുരിക്കെന്റെ-പൊററതള്ളയിൽവാഴും... ...താത

വൃ. പ്രാൎത്ഥനയിനുത്തരം- കാത്തുകാത്തിതന്നെന്റെ
നേത്രങ്ങൾതാന്നീടുന്നു- ശ്രോത്രങ്ങൾമന്ദിക്കുന്നു
ഗാത്രമൊതളരുന്നൂൾ- പാത്രമൊയിട്ടങ്ങുന്നു
സാത്താൻമല്ലയുദ്ധങ്ങൾ-തീറവൊൻവരുന്നയ്യോ- താത

ൻ. ദുഷ്ടജന്മമെന്നാകെ- കെട്ടപോമെന്നിൽനിന്നു
സ്പഷ്ടമായ്യവിദ്യാക്ഷാ- മെന്നുവന്നീടുമെന്നിൽ
ശിഷ്ടരാമാത്മരെഞാൻ- സ്പഷ്ടമായെന്നുകാണും?
ദുഷ്ടസാത്താൻനരകെ- കഷ്ടമോടെന്നുപോകും?. താത

ഛാ. ഇങ്ങിനെ ബോധിപ്പിച്ചി- ട്ടന്നതാൽ കോപിച്ചാകിൽ
പൊങ്ങിവരുംനിൻകൃപ- യിന്നാഴിയിൽമുങ്ങുംഞാൻ
ഭംഗിയായ്യൂഴകതിൽ- താങ്ങിയെന്നെയെൻ താതാ!
മംഗലരാജ്യമതി- ലെന്നെയെന്നേക്കും ചേൎക്ക- താത

---

# വൃന്ദ

## സഭയുടെമദ്ധ്യസ്ഥ പ്രാൎത്ഥന.

രാഗം.
കാമാക്ഷ

താളം.
ചെമ്പട

പല്ലവി

യേശുവേ! ആറാണ്ടിന്നാത്മാവെ- തന്നെയെന്നാഥനാം
യേശുവേ! ആറാണ്ടിന്നാത്മാവെ

അനുപല്ലവി

യേശുവേ! താതനേ!- മാശില്ലാത്തയ്യനേ!
പാശത്താൽതന്മണെ- വാട്ടിയാടയന്നെചേൎത്ത- യേശു

ചരണങ്ങൾ.൧

കരുണാകരനേ! എന്നൊട്ടുലകിൻകടികളെല്ലാംചെരാ- നവരെ
ശരിയായിപക്ഷവാദം ചെയ്യിച്ചതാലിനിക്കുതന്നുവല്ലൊ
ഇരുളനിരുളമക- നവൻകള്ളപ്രവാചകൻ
ത്രിയേകമേഷാത്മാവിനു- ത്തവരെരുടുത്തടക്ക- മന്നേശു

൨. [ന്നേ- നാഥാ

പ്രത്യക്ഷമുള്ളെന്നംഗങ്ങൾ ചാകാച്ചത്തവർ പോലിരിക്കു
പറമറോൻശ്വാസമാംജന്മംപററികൊള്ളുന്നവരെപിന്നെയും

പെററവാ! എന്നാലവരെ പെററവാ! കനിഞ്ഞുനോക്ക
ഉററുകെഞ്ചുന്നവക്കാ- യ്തൃപ്പാദത്തിൽ വീണുകൊണ്ടെ- ന്നോ
ട.

൧.
ഉള്ളുപുറങ്ങളിൽ നിന്നുകളങ്കത്തവരെവിട്ടിടാതെ- ഇനിയും
വല്ലഭാ! നിന്മക്കൾക്കുളു വല്ലാത്തല്ലലുണ്ടാക്കീട്ടുന്നയ്യോ
മല്ലന്നുത്താം ജഡമെല്ലാ- മില്ലാതാക്കവരിൽനിന്നു
നല്ലവാ! നിന്നുത്തെന്നിയെ-ഒന്നുമില്ലാതാക്കവരി- ലേശു

൨. [കാ- ദേവാ
ക്രിസ്തീയസഭകളായ സുറിയൻറോമാ- പ്രൊത്തസ്താന്തെന്നോ
സത്യമാറാണ്ടിന്നാത്മാവുനിത്യമവരിൽവസിപ്പാനായി
കത്തനേ! കനിഞ്ഞയക്ക- വെക്കമവനെ യവരിൽ
ചിത്തമലിഞ്ഞുനോക്കുക- യുമർമ്മുസല്മാനരെയും- യേശു

൩.
മററല്ലാജാതികളാമെന്മക്കളെയോത്തെന്റെമനമല്ലോനന്നാ
യുരുന്നെന്താണെന്തുചെയ്യേണ്ടുത്തമരാക്കീടവരെ നാഥാ!
എത്രയുംവേഗത്തിലവർ- സത്യമുള്ളെന്മക്കളായ്വിൻ
പ്രത്യക്ഷതക്കെത്തിസ്വസ്ഥ-തയുളംപൂകാൻകൃപചെയ്യു-ന്നേ

൪.
ഉള്ളുപുറങ്ങളിലയ്യോപഞ്ഞംകഷ്ടംരോഗംദുഃഖമുള്ള. എന്റെ
പിള്ളകളെസന്ധിപ്പതിനെല്ലാം നല്ലെൻകൈകളിലെന്നാഥാ
എല്ലാമനുജരിൽനിന്നു- മെല്ലാപാപമില്ലാതാക്കാൻ
നല്ലവാ!വേഗംകൈനീട്ടേൺ_വല്ലഭാ!പാദത്തിൽവീണു- ന്നോ

൫.
ഭുവിന്നീററമനാവുനീക്കാ ചാവുപാതാളങ്ങളേയുംനാഥാ! വേഗം
ചാവയാംത്രിയേകസാത്താനായശേഷാത്മാവിനോടുംകൂടെ
ചാവുകടൽഹിന്നോംമക്കൾ-താഴ്വരപോലുള്ളനിത്യ
ചാവാംനരകത്തിൽതള്ളി- ഭുവിലെന്നേക്കും വാഴ്കാമേ.നേശു



## ൮൭

### ജാതികൾക്കായി അപേക്ഷ



പല്ലവി

നാഥാ! നീവേഗംചൊരിക- പുറ
ജാതികളിൽ കൃപ- മാരിനിത്യവാ(യി)- നാഥാ

**അനുപല്ലവി**

നാഥാ! വലങ്കൈയിടങ്കൈ യേതെന്നു
ഏതുമറിയാത്ത ജാതികളിൽ നീ ... ... ... ... നാഥാ!

**ചരണങ്ങൾ**

൧. നിന്നുടെ സന്തതി തന്നിൽ- ഭുവി- തന്നിലെ ജാതികളാക
നന്നായനുഗ്രഹിക്കപ്പെട്ടു മനു [വെതന്നെ
അന്നബ്രഹാമോടു ചൊന്നപോലിന്നു ... ... നാഥാ!

൨. എട്ടു നാട്ടുകൾ ചോദിച്ചിട്ടു-എന്നാൽ-നിന്നവകാശമായ്ജ്ജാതിക
തന്നീടുമെന്നു നിൻ താതൻ നിന്നോടു [ളാകെ
ചൊന്ന വചനമോർത്തിന്നു കനിഞ്ഞു- ... ... ... ... നാഥാ

൩. നിന്നിൽ മനം തിരിഞ്ഞിടും- കാൽ- തന്നുടെ കൂട്ടങ്ങളാക
വന്നിട്ടും ജാതികൾ തങ്ങളിൽ കൂട്ടം [വെതന്നേ
നിന്നരികെയെന്നു ചൊന്നില്ലയോ? നീ- ... ... നാഥാ

൪. തൊഴുത്തിലുള്ളവയല്ലാതെ- ഇനി- വരുത്തേണ്ടുമാടുകളിനിക്കു
അവയുമെൻ സ്വരത്തെ കേട്ടിടുമെന്നു മൊഴിഞ്ഞ [ണ്ടുപറെ
പ്രവചനനിവൃത്തിക്കു സമയമിതല്ലോ- ... ... നാഥാ

൫. ജാതികളാമവകാശം-മഹാ- പാതകന്നാധീനമായെത്രകാലം
നാഥാ! കൊടുക്കുമവർക്കു നീ ചെയ്യ
മോദവാഗ്ദത്തങ്ങളാകെ നീയോക്ക- ... ... ... ... നാഥാ

൬. നിനവപുരി തന്നിൽ പണ്ടു- ആ- റതിപതിനായിരം പേക്
മനുജരെക്കണ്ടു നിൻ മനമലിഞ്ഞല്ലൊ [ളിലധികം
മനമലിവില്ലയൊ തുകയില്ലാനരരിൽ ... ... ... ... നാഥാ!

൭. ചങ്കിലെ ചോരയിൻ നേട്ടം- മഹാ-സങ്കടത്തിലവിന്നേഴ
കണ്കളാൽ നോക്കി കരളിലിപ്പെട്ടു [ലുന്നു കഷ്ടം
തങ്കക്കരങ്ങളെ കൊണ്ടെടുക്കേണം ... ... ... ... നാഥാ!

൮. ജാതികൾ ശാലനിന്നൊ-നതിൻ- വാതിൽ തുറന്നിടാറാണ്ടി
നാഥാ! കനിഞ്ഞീയപേക്ഷ നീ വേഗം [ന്നാത്മാവാൽ
മോദമായ്ക്കേട്ടുകൃപയരുളേണം........ ...... നാഥാ!

# ൮൮

## സുവിശേഷവരത്തിന്നായിട്ടുള്ള പ്രാർത്ഥന.



ചരണങ്ങൾ

൧. സുവിശേഷസഭയതിൽ നിത്യം വസി
ച്ചരുളുകയേശുവേ! - വസിച്ചരുളുകയേശുവേ!

൨. സുവിശേഷരാജ്യചരിതം ചൊൽവതി
ന്നരുൾകയേശുവേ! - കൃപയരുൾക

൩. സുവിശേഷപ്പെട്ടിതുറന്നുനോക്കുവാ
നരുൾകയേശുവേ! - ദൃഷ്ടിയരുൾക.

൪. സുവിശേഷസാരമറിവാനാത്മബുദ്ധി
യരുൾകയേശുവേ! - ബുദ്ധിയരുൾക

൫. സുവിശേഷസത്യം പറവതിന്നും നാ
വരുൾകയേശുവേ! - നാവരുൾക

൬. സുവിശേഷമാലയണിഞ്ഞുള്ള ശോഭ
യരുൾകയേശുവേ! - ശോഭയരുൾക

൭. സുവിശേഷഭോജ്യം ഭുജിപ്പാനായ്വിശ
പ്പരുൾകയേശുവേ! - വിശപ്പരുൾക

൮. സുവിശേഷപാനം കുടിപ്പാൻ ദാഹവു
മരുൾകയേശുവേ! - ദാഹമരുൾക

൯. സുവിശേഷസ്നേഹം നിറഞ്ഞൊഴുകുവാ
നരുൾകയേശുവേ! - സ്നേഹമരുൾക

൧൦. സുവിശേഷനീതിധരിച്ചുകൊള്ളുവാ
നരുൾകയേശുവേ! - നീതിയരുൾക

൧൧. സുവിശേഷസ്തോത്ര സ്തുതിഗീതഗാന
മരുൾകയേശുവേ! - ഗാനമരുൾക

൧൨. സുവിശേഷം കേൾപ്പാനുണർവ്വുള്ള ചെവി
യരുൾകയേശുവേ! - ചെവിയരുൾക

൧൩. സുവിശേഷദാനം ചെയ്തു ശീലിപ്പാ
നരുൾകയേശുവേ! - ദാ മരുൾക

൧൪. സുവിശേഷവേലയ്ക്കൊരുങ്ങുവാനാശ
യരുൾകയേശുവേ! - ആശയരുൾക

൧൫. സുവിശേഷബോധമുദിപ്പാനാത്മാ
വതുൾകയേശുവേ!- ആത്മാവതുൾക

൧൬. സുവിശേഷസത്യംകേൾപ്പോൎക്കശ്രദ്ധ
യതുൾകയേശുവേ!- ശ്രദ്ധയതുൾക

൧൭ സുവിശേഷവാൎത്ത പറവോൎക്കുംധൈൎയ്യ
മതുൾകയേശുവേ!- ധൈൎയ്യമതുൾക

൧൮. സുവിശേഷശ്വാസ മേവൎക്കും നിത്യ
മതുൾകയേശുവേ!- നിത്യമതുൾക

൧൯. സുവിശേഷവൈരികളെ യെല്ലാമൊഴി
ച്ചതുൾക യേശുവേ!- ഒഴിച്ചതുൾക

൨൰ സുവിശേഷയുദ്ധം നടത്തുവാൻശക്തി
യതുൾകയേശുവേ!- ശക്തിയതുൾക

൨൧. സുവിശേഷത്തൊപ്പി ധരിപ്പാനും ജ്ഞാന
മതുൾകയേശുവേ!- ജ്ഞാനമതുൾക

൨൨. സുവിശേഷച്ചട്ട ധരിപ്പാനും തുണ
യതുൾകയേശുവേ!- തുണയതുൾക

൨൩. സുവിശേഷസത്യ മരക്കെട്ടുമിനി
ക്കതുൾകയേശുവേ!- ഇനിക്കതുൾക

൨൪. സുവിശേഷവാളും പിടിപ്പാൻതക്കകൈ
യതുൾകയേശുവേ!- കൈയതുൾക

൨൫. സുവിശേഷ ച്ചെരിപ്പിട്ടുവാൻ തക്കകാ
ലതുൾക യേശുവേ!- കാലതുൾക

൨൬. സുവിശേഷ സൎവ്വപ്രാൎത്ഥനാവര
മതുൾകയേശുവേ!- വരമതുൾക

൨൭ സുവിശേഷജീവഫലവൃക്ഷക്കനി
യതുൾകയേശുവേ!- കനിയതുൾക

൨൮. സുവിശേഷഭക്തിദിനന്തോറുമെന്നി
ലതുൾകയേശുവേ! ദിനമതുൾക

൨൯. സുവിശേഷക്കുരിശെടുപ്പാനും ക്ഷമ
യതുൾകയേശുവേ- ക്ഷമയതുൾക

൩൦. സുവിശേഷരക്തം തളിച്ചുള്ള ശുദ്ധി
യതുൾക യേശുവേ- ശുദ്ധിയതുൾക

൧൭ സുവിശേഷഭാഗ്യ മരണാന്ത്യമിനി
ക്കരുൾകയേശുവേ!- ഇനിക്കരുൾക
൧൮. സുവിശേഷരാജ്യത്തോടു വേഗംവന്നി
ങ്ങരുൾകയേശുവേ!- വന്നിപ്പോഴരുൾക
൧൯. സുവിശേഷരാജ്യമതിലെന്നെയുംചേ
ൎത്തരുൾകയേശുവേ!- ചേൎത്തരുൾക

# ൮൯

പരിശുദ്ധാത്മാവിനെ നോക്കി പക്ഷവാദസ്തോത്രം.

| രാഗം | | താളം |
|---|---|---|
| സാവേരി | പല്ലവി | ചെമ്പട |

ദേവാത്മാവേ!- നിനക്കെന്നും
തേജസ്സുണ്ടാക.

അനുപല്ലവി

പാപിയിരുൾ- മൂടിമേവു
മീവെള്ളങ്ങളിന്മേ- ലാവസിച്ചീടെണമെ- ദേവാ

ചരണങ്ങൾ

൧. അല്പാഴ്ചയിലുരുവാക- യില്ലവയെന്നതിരു
വുള്ളമറിയുന്നില്ലയൊ?
വെള്ളംനാറുന്നില്ലയ്യൊ- എല്ലാംചീമൊട്ടപോലാം
തള്ളയാംദൈവമേ!നി- നുള്ളമലിഞ്ഞീടെണം- ദേവാ

൨. നിന്നാലെല്ലാം കഴിയു- മൊന്നുമസാദ്ധ്യമല്ലാ
പൊന്നേ! കനിഞ്ഞീടെണമെ
ഒന്നാമാദാമ്യർ വെറും- മണ്ണെന്നോൎക്കുന്നില്ലയൊ?
ഒന്നിനുമാകാത്തയി- മ്മണ്ണോടോകോപിക്കുന്നു?- ദേവാ

൩. പാപംവൎദ്ധിച്ചേന്നക- ന്നാമ്പിൽവിചാരിച്ചിട്ടോ
കോപമായിരിക്കുന്നതു?
പാപംവൎദ്ധിച്ചേടത്തു- ജീവകൃപയേററവും
ദേവനേ! വൎദ്ധിച്ചെന്നു- നീപറഞ്ഞിട്ടില്ലയോ?- ദേവാ

൪. ആയതു കൊണ്ടുചത്ത- നായാമടിയനിതാ
നായകനോടുരയ്ക്കുന്നു

ആയവരിൽനിന്നൊന്നെ- നീയല്ലൊവലിച്ചെച്ചു
വായജീവനഗര- മായതിലാക്കിയതു ...... ദേവാ

൪. പാതകനിക്കൃപയ്ക്കു- പാത്രമല്ലാതിരുന്നും
നാഥാ! നീകനിഞ്ഞില്ലയോ?
ജ്ഞാതികളുമ്മൊരാശ- പാത്രങ്ങളായിരിക്കു
ന്നാദരവോടു ദേശം- നീമരിശിച്ചീടെണം- ദേവാ

൫. ചിത്തംകനിഞ്ഞുനിൻസ്വ- ത്വത്താം സഭയെയുറ
ക്കത്തിൽ നിന്നുണൎത്തീടുക
കൎത്തൻ വരവുനോക്കി- കാത്തിരുന്നീടാൻജീവ
ശക്തിയെനീനല്കിന- ടത്തീടേണമെ നാഥാ!- ദേവാ

---

# ൯൦

## സങ്കീൎത്തനം. ൯൬: ൧൦-

രാഗം
തോടി

താളം
ചെമ്പട

പല്ലവി

പറവിൻപറവിൻ പുറജാതികളോടു
പരമയഹോവാ ഭരിക്കുന്നിതെന്നു-

അനുപല്ലവി

പറവിൻ പറവിനവർ- തൊഴുന്നദേവകളെല്ലാ
മുറിയില്ലാത്തുരുവങ്ങൾ- തരുമ്പുംഭേദമില്ലെന്നു- പറ

ചരണങ്ങൾ.

൧. പറവിൻപറവിൻപരൻ- പെരികപെരികെസ്തുതി
നിറവുള്ളപുരാൻതന്റെ- വിരലിൻക്രിയകൾവാനം
വിറച്ചുസേവചെയ്യും തൻ- പണിക്കാർവാനവരൊക്കെ
കരത്തിന്തുക്കുകാണിക്കു- ന്നിതാവാനവിരിവെന്നു- പ

൨. പറവിനെതിരില്ലാത്ത- കരുത്തൻ കൎത്തനെന്നാൎത്തു
പറവിൻ പൂൎണ്ണതേജ- സ്സുരുവനൊരുവനെന്നു
പറവിൻതാൻ മഹത്വത്തി- ന്നരചനെന്നുറച്ചങ്ങു
പറവിൻപാടിയാഘോഷി-ച്ചുരത്തുള്ളസ്വരത്തോടു- പറ

൩. പറവിൻ പറവിൻയേശു- ഭരിക്കുന്നുവിലങ്ങരെ
പുത്രാക്കും വെളിവാക്കു- മിരുളിലുള്ളവരെത്താൻ

കരയുന്നജനങ്ങളിൻ- കരളിനെതണുപ്പിക്കും
വരത്തപ്പെട്ടവൎക്കുളളിൽ- വരുത്തുമാറുതലെന്നു- പറവി
൪. പറവിൻപാപികളെയു- ദ്ധരിപ്പാൻയേശുവന്നെന്നു
പറവിൻചത്തുയിൎത്തേശു- മരണത്തെജയിച്ചെന്നു
പറവിൻമേഘമേറിട്ടപ്പോ- യിരിക്കുന്നുപരനെന്നു
പറവിൻപോയതുപോലെ -വരുമേശുവരുമെന്നു- പറവി
൫. പറവിനമ്പിയല്ലന്ന- പരമയേശുരാജന്റെ
ഭരണമെത്രനന്നെന്നു- പുറത്തുളളവരോടെല്ലാം
പറവിൻതാനവൎക്കുംവി- തുനെല്ലാമൊരുക്കിവ
ച്ചിരിക്കുന്നുക്ഷണംനിങ്ങൾ- വരുവിൻ വരുവിനെന്നു
൬. പറവിൻയേശുവിൻജീവ- ചരിതമൊക്കെയും നിങ്ങൾ
ഉറപ്പിനുളളറപ്പോട്ട- ത്തുറക്കുംഞാനവരുളളം
വെറുക്കുംവിഗ്രഹമെല്ലാം- തുരപ്പനെലികൾക്കവർ
എറിഞ്ഞേശുക്കിരിസ്തുവി- ന്നരികിൽ ചേരുമന്നേരം- പ

---

# ൯൧

പ്രസംഗ വരത്തിന്നായുളളയാചന.

രാഗം സൌരാഷ്ട്രം | പല്ലവി | താളം ചെമ്പട

പറവാൻ വരമരുളുക- യേശുനാഥ! നീ
പറവാൻവരമരുളുക

അനുപല്ലവി

പരവാൻവരമരുൾക- പരമഗുരുവാമേശു
ചരിതമെല്ലാവൎക്കുമി- ങ്ങറിവാൻ തക്കവണ്ണമാ- ശുറ

ചരണങ്ങൾ

൧. പറവാൻസഭാമദ്ധ്യത്തിങ്കൽ- നില്ക്കുമ്പോൾ നിങ്ങൾ
പറയേണ്ടും കാൎയ്യങ്ങളെല്ലാം
പറവാനറിവും നാവും- പരമപിതാവിന്നാത്മാ
വരുളീടുംനിങ്ങൾക്കെന്നു- ഗുരുവേശുചൊന്നതു പോൽ
൨. അറിവിൽശിശുവാകുന്നോരു- അടിയനെനീ
വെറുതെ യിരുത്തീടരുതെ

തിരുവേല ചെയ്യുതിന്നു- തിരുവാക്യങ്ങളിൽസാരം
തെളിയിച്ചെന്നുള്ളിൽധൈര്യം- തരികസദാത്മാവേ! നീ

൩. വിക്കനാകുന്നമോശയെ- ക്കൊണ്ടുയിസ്രായേൽ
മക്കൾക്കുപറയിച്ചോനേ!
ഇക്കുമിദയയും നിന്റെ തൃക്കൺതുറന്നുനോക്കി
തക്കവരങ്ങൾതന്നു- വെക്കമെല്ലാവരോടും- പറവാൻ

൪. പറവാനപ്പോസ്തോലന്മാരെ- പെന്തികോസ്തെന്ന
പെരുനാളിൽ ജനങ്ങൾമുമ്പിൽ
തിറമോടങ്ങുനിറുത്തി- തിരുരക്ഷകന്മഹത്വം
തെളിവായുള്ളഭാഷയിൽ പറയിച്ചോനേ!യിനിക്കും- പറ

൫. തിരുമക്കളായവരോടും- തെററിവലയും
പുറമക്കളായവരോടും
തിരിവുള്ളോരോടുംതീരെ- തിരിവില്ലാത്തവരോടു
മറിവുള്ളോരോടുമേതു- മറിവില്ലാത്തവരോടും- പറവാൻ

൬. പറവാൻതക്കവാക്കുകളെ- എന്നാവിങ്കൽനീ
നിറവായുന്നെങ്കിൽ മാത്രമെ
പറവാനാളാവുതീരെ- കുറവുകൂടാതടിയൻ
കരളങ്ങലിഞ്ഞുനല്ല- വരമിങ്ങുതന്നിടേണം- പറവാൻ

---

# ൯൨

ക്രിസ്തുവിൻദൂത.

രാഗം
വേകട

താളം
ചെമ്പട

പല്ലവി

ചൊന്നാൻ ശ്രീയേശുരാജ- നെന്നുജാതികളോടു
ചൊല്ലേടൊമനുനന്ദനാ!

അനുപല്ലവി

മന്നവമന്നൻപര- മോന്നതദേവപുത്രൻ
മന്നിടെനരനായി- ഠന്നാമനുവേലിന്നു ...... ചൊ

ചരണങ്ങൾ

൧. പുല്ലാകുന്നിതുജഡ- മെല്ലാമോക്കിലതിന്റെ
ചൊല്ലാനുള്ളഭംഗിക- ളെല്ലാംപൂവിനുതുല്യം

പുല്ലുങ്ങുന്നങ്ങുന്നപൂ- വെല്ലാംവാടുന്നെന്നാലെൻ
ചൊല്ലെന്നുംനിലനില്ക്കു- മില്ലസംശയമെന്നു- ചൊ
൨. എന്നിൽവിശ്വസിക്കുന്ന- വന്നിൽനിത്യമരണം
വന്നീടാതവൻമോക്ഷ- മന്ദിരെവാഴുവാനാ
യുന്നിതുദൈവംകനി- ഞ്ഞെന്നെനിങ്ങൾക്കാകയാ
ലെന്നിൽവിശ്വസിച്ചുനി-ന്നിടിൽജീവനുണ്ടെന്നു-ചൊ
൩. ദുഷ്ടൻമരിച്ചുനിത്യ- കഷ്ടതയിങ്കൽവീണു
നഷ്ടമാകുവാനിനി- ക്കിഷ്ടമില്ലാകയാലെ
ന്നിഷ്ടമറിഞ്ഞവൻതൻ- ദുഷ്ടതവെടിഞ്ഞുവി
ശിഷ്ടനായീടിലാത്മ- നഷ്ടനാകയില്ലെന്നു - ചൊ
൪. കണ്ടാലുമെല്ലാമെന്നാ- ലുണ്ടായിതെന്നിൽനില
കൊണ്ടിരിക്കുന്നിതവ- പണ്ടെതന്നെഞാനല്ലാ
തുണ്ടോരക്ഷകനവ- യ്ക്കിണ്ടൽപോക്കുവാൻ വേറി
ട്ടുണ്ടെങ്കിലതുനോക്കി- ക്കണ്ടുചൊല്ലുവിനെന്നു- ചൊ
൫. മണ്ണോ, നീരോ, തീ, കാറ്റോ- വിണ്ണോ, വാനൊളികളോ
കുന്നോ, കുളമോ, തരു- ക്കണ്ണോ- കല്ലോ, മരമോ
പൊന്നോ; ഭൂഗ്രഹമോ, ഭൂ,- മണ്ഡലത്തുള്ളജീവ
ഷണ്ണമോ? നിങ്ങളുന്നി- നന്നായുണ്ണുവീനെന്നു- ചൊ
൬. സൃഷ്ടാവാകുമോ? പുന- സൃഷ്ടിചൊന്നവിരിഞ്ചൻ
ദുഷ്ടകർമ്മവാൻവിഷ്ണു- വിഷ്ടപപാലനാമോ?
കഷ്ടംതമോവൃത്തിയു- ള്ളിഷ്ടിഹരൻമരണ
കഷ്ടമൊഴിപ്പാനാളോ?- സുഷ്ഠുവായോർപ്പിനെന്നു-- ചൊ

# ൯൩

## ജാതികളോടു യേശുവിൻ ദൂതുരയ്ക്കുന്നതു

രാഗം ഭൈരവി — താളം മുറിയടന്ത

പല്ലവി

ജാതികളിൽസദയാം സഹോദരീ!
നാഥനേശുവിൻ ദൂതിനെ കേൾക്ക

അനുപല്ലവി.

ആദിയന്തമില്ലാതവൻനിന്റെ- താതനെന്നറിയാതുള്ള- ജാ

ചരണങ്ങൾ

൧. ദേവൻനിന്നുടെ നിമ്മാതാവാകുന്നു
ജീവവീപ്പ്ശ്വസം തന്നുടപ്പുക- ഭേവയുമവനേകിയെ
കാത്തുസൂക്ഷിച്ചുപോററുന്നവൻ നിന്നെ
കാത്തിടുന്നവനെമനമതി- ലോത്തീടാതമതുന്നുനീ- ജാ

൨ നാഥൻനിന്നിൽകനിവുള്ളോനാകുന്നു
നീതിരിഞ്ഞുവരുവതിന്നവ- നാദരവൊടുനോക്കിയെ
കാത്തിരിക്കുന്നതാൽനിൻക്രിയകളെ
ഓത്തകംകരുതാതിതുവരെ- പാത്തിരുന്നതുമന്നിതാ- ജാ

൩. ദേവദേവൻെറദീഘക്ഷമനിൻെറ
ജീവരക്ഷയതെന്നുനീകരു- താതിരിക്കിലവനിനി
കോപത്തോടുദരിശിക്കുംനീചെയ്ക [ജാ
പാപമൊക്കയുമോമ്മയിൽവരു-മാവതൊന്നുമില്ലാതെയാം

൪. ആകയാൽവേഗമുള്ളംതിരിഞ്ഞുനീ
ആകവെചെയ്യപാതകംതിരു- മുന്നിലേററുചൊല്ലീടുക
എന്നാലീശൻ തിരുമകൻമൂലമാ(യി)
നിന്നുടെദുരിതങ്ങളൊക്കെയു-മോത്തിടാതപൊറുത്തിടും- ജാ

൫. മണ്ണിൽവന്നു മനുജനായ ദേവ
നന്ദനൻ തിരുയേശുതാനഖി- ലക്കരക്ഷയെനല്കുവാൻ
തന്നുടെചോരനിന്നുടെ പേക്കായും [ള്ളിനാൻ- ജാ
ചിന്നിയെമൃതിയേററു ചാവിനെ- വെന്നുയിത്തെഴുന്നെ

---

# ൯൪

ബുദ്ധിയുപദേശം

രാഗം.
ആനന്ദഭൈരവി

പല്ലവി

താളം
ചെമ്പട

ഹേ ഹേ! പ്രിയസ്നേഹിത സോദരാ!
സാദരംശൃണുമേവചനം

അനുപല്ലവി

ഹാലാഹലതുല്യ- യായമായനമ്മെ
* ഹന്തനരകത്തിൽ- തള്ളിക്കളയുമെ ... ... ... ... ഹേ

ചരണങ്ങൾ

൨. കായമിരിക്കിലെ- മായയെജയിക്കാവു
കായംപോയാൽപിന്നെ- ന്യായംവിസ്തരിക്കുമെ
ന്യായവിസ്താരസഭാ- നായകനാമേശുവെ
മായമെന്നിയെ ഭജ- മായയകലവെ ... ... ഹേ

൩. പാരിൽപാപമില്ലാതെ- പൂരുഷരില്ലായ്കയാൽ
നേരായ്മരണം നമ്മിൽ- ഘോരമായ്പതിക്കയാൽ
പാരംപെരുകും കൃപാ- ധാരൻനീതിയെ സുത
സാരമേധത്താൽപരി- പൂരണംചെയ്തുനാഥൻ- ഹേ

൪. വേദസ്വരൂപൻമഹാ- വേദനപരനായി
മോദമധുമധുര- സ്വാദേനമൃതനായി
പാതകംതീൎത്തുനമ്മെ- നീതികരിപ്പാനുയി
ൎത്താമിഗ്ഗുരുവാംക്രിസ്തു- നാഥനെഭജിക്കെടൊ!- ഹേ

൫. പാവനമായതന്റെ- ഭവ്യശോണിതംതന്നാൽ
പാപികളായനമ്മെ- പാലനംചെയ്തതിന്നാ(യി)
പാവനാത്മാവിൽനിന്നു- ബോധമുദിപ്പിക്കുന്ന
ഭാഗധേയമാം ഭക്ത- പാലനെഭജിക്കെടൊ! ... ... ഹേ

൬. രക്ഷിതാവിങ്കൽനിന്നു- രക്ഷയെലഭിക്കാതെ
കുക്ഷിദൈവമായുല- ഭിക്ഷുനടന്നുടൻ
കക്ഷാഗ്നിപോലെമൃത്യു- ശിക്ഷാരൂപമായ്തിവ്യ
ലക്ഷണഹീനമായ- രക്ഷസ്സിൽ രക്ഷചൊല്ലും- ഹേ

൭. പാപി! യനുതപിക്ക- പാപി! യനുതപിക്ക
പാപി! യനുതപിച്ചാൽ- പാപമോചനംവരു
മിത്ഥ്യവംപറയുന്ന- മൎത്ത്യനെദുഷിച്ചഘല
കൃത്യമായമായയിൽ- മൎത്ത്യാ! നീമുഴുകായ്ക- ... ... ഹേ

൮. ക്രിസ്തോജഗൽഗ്ഗുരോ!- ക്രിസ്തോപരമഗ്ഗുരോ!
ക്രിസ്തോവേദഗ്ഗുരോ!- ക്രിസ്തോവിജ്ഞാനഗ്ഗുരോ!
ക്രിസ്തോദൈവപുത്രാ! ക്രിസ്തോമനുഷ്യപുത്രാ!
ക്രിസ്തോ! രക്ഷരക്ഷമാ- മിത്ഥ്യവംസ്തുതിക്കെടൊ!- ഹേ



# ൯൭

## പത്തുകല്പനാസംക്ഷേപം.



രാഗം കാമോദി

പല്ലവി

എത്രയു പ്രിയരേ! സർവ്വ- ശക്തനാംപരമേശന്റെ
പത്തുകല്പനച്ചുരുക്കം- മുററുകേട്ടിടിൻ

അനുപല്ലവി

ദുഷ്ടനാംപിശാചിന്റെനു- കത്തടിയിങ്കൽകിടന്നു
സത്യമറിയാതുഴന്നു- നിത്യനരകത്തിന്നോട്ടു-മെത്രയും

ചരണങ്ങൾ.

൧. എന്നുടെസന്നിധിയിങ്കൽ- അന്യദൈവങ്ങൾനിനക്കു
ഒന്നുമുണ്ടാകോലാബിംബ- മൊന്നിനേയുംനീ
ഉന്നിയുണ്ടാക്കീടരുതു- വിണ്ണിലും മണ്ണിലുംവെള്ളം
തന്നിലുംവാഴമൊന്നിൻരൂ- പങ്ങളുമുണ്ടാക്കീടോലാ-എത്ര

൨. ഉന്നതനാകുന്ന ദൈവ- ത്തിന്നുടെനാമത്തെശങ്ക
യെന്നിയെവൃഥാവായിപ- റഞ്ഞുപോകല്ലേ
ഉന്നതനാളാംസബസ്ഥനാ- ളൊന്നുമേവേലനീചെയ്യാ
തന്നുദേവധ്യാനത്തോടി- രുന്നുശുദ്ധിചെയ്യാനോക്ക-എ

൩. അച്ഛനമ്മമാരെനീമാ- നിക്കകുലചെയ്യൊല്ലമി
കച്ചഎഴുത്തുവ്യഭിച- രിക്കരുതെന്നു
ഇച്ഛവെച്ചന്യവസ്തുമോ- ഷ്ടിച്ചിടരുതുനീകള്ള
സാക്ഷിനിന്നടുത്തോനോടു- രച്ചിടരുതൊരിക്കലു- മെത്ര

൪. നിന്നയല്ക്കാരനുള്ളയാ- തൊന്നുമെമോഹിക്കയാസ്കനീ
ഉന്നതമാമീദശവാ- ക്യങ്ങളീരണ്ടാ(യി)
മന്നവനാം മശിഹാപ- റഞ്ഞിരിക്കുന്നതിനേയു
മിന്നിവിടെപറഞ്ഞീടാം- നിങ്ങളോടുസാദരംഞാ- നെത്ര

൫. സത്യമുള്ളവനാമേക- നിത്യദൈവത്തെനിൻപൂർണ്ണ
ഹൃത്തോടും നിൻപൂർണ്ണമാന- സത്തോടുംസർവ്വ
ശക്തിയോടുംസ്നേഹിക്ക അ- ടുത്തവനേയും നിന്നെപ്പോ
ലുത്തമമായ്സ്നേഹിക്കനീ- പത്തിന്നുടെസാരമിവ- എത്ര-

൯, പത്തുകല്പനതികെപ്പാ- നെത്രയുമശക്തന്മാരാം
മർത്ത്യരിൽകനിഞ്ഞുദേവ- പുത്രനാമേശു
ക്രിസ്തുരക്ഷകൻവന്നുനി- വൃത്തിവരുത്തിയവയെ
മർത്ത്യസംഘങ്ങളെയെല്ലാ- മുദ്ധരിച്ചിടിനാനഹൊ- എത്ര

൰. പത്തുപ്രമാണങ്ങളെനി- വൃത്തിവരുത്തിരക്ഷിച്ച
എത്രയുംകനിവുള്ളോരു- കർത്തനാമേശു
ക്രിസ്തുരക്ഷകൻെറതൃപ്പാ-ദത്തിൽവീണുവിശ്വസിപ്പിൻ
സത്യദേവരാജ്യംചേരാം- സത്യമിതുസത്യംതന്നെ- എത്ര

# ൯൩

## ബുദ്ധ്യുപദേശം.

| രാഗം സുരട്ടി | പല്ലവി | താളം ചെമ്പട |
|---|---|---|

നാളുകൾപോയിടുന്നു- സഹോദരാ!
നാളുകൾപോയിടുന്നു

അനുപല്ലവി.

നാളുകൾനാലുവിരൽ- നീളമെയുള്ളതിനാൽ
മേലോട്ടുനീയതു- ചിന്തിച്ചുണർന്നുകൊൾക- നാളു

ചരണങ്ങൾ

൧. പൂവുംപിഞ്ചുംവിളഞ്ഞും- പഴുത്തുമൊരു
മാവിൽനിന്നുവീഴുംപോൽ
ചാവാൽപിടിപെട്ടുനിൻ- ചുററിലുള്ളൊരനേകർ
ഭൂവിൽനിന്നെടുക്കപ്പെ- ട്ടീടുന്നില്ലയൊ?നിൻെറ- നാളു

൨. തന്തതള്ളപോയില്ലയോ?- സഹോദരാ!
എന്തിങ്ങിനെയിരിക്കുന്നു?
ഹന്തയെന്നേക്കുമായി- നിൻെറ ഭവനമതിൽ
ചന്തമോടിരുന്നീടാ- മെന്നൊ നിനയ്ക്കുന്നു?നിൻ- നാളു

൩, ഇന്നുംദൈവംകനിഞ്ഞല്ലൊ- ജീവനോടു
നിന്നെ വെച്ചിരിക്കുന്നഹൊ-
ഉന്നതൻകനിവേവെ- ടിഞ്ഞുപോട്ടുന്നാൽചാവു
൪. ഒന്നുമൊരുങ്ങാനേരം- നിന്നെയെടുത്തീടും നിൻ- നാളു

൫. യേശുകരിശിൽ നിനക്കാ- യ്സഹോദരാ!
ഏറിമരിച്ചുതോക്ക
ലേശവും താമസിയാ- തേശുവിൻ പാദത്തെനീ
ആശ്ലേഷം ചെയ്യവനിൽ- വിശ്വസിച്ചാശ്വസിക്ക- നാ

൬. ഇഷ്ടകാലമിതയ്യയ്യൊ- സഹോദരാ!
കഷ്ടകാലംപിൻവരുന്നു
ഇഷ്ടകാലത്തിൽഗ്ണ- പ്പെട്ടീടായ്കിൽനരകാ
തിഷ്ടതയിൽവിണ്ണയ്യൊ- കഷ്ടമുഴന്നീടുംനിൻ- നാഥ

## ൯൬

### പരിഹാസവിലക്കൽ

രാഗം ഖിജാവന്തി — പല്ലവി — താളം ചെമ്പട

പരിഹാസം ചെയ്യരുതെ- ആരേയും നിങ്ങൾ
പരിഹാസം ചെയ്യരുതെ.

അനുപല്ലവി

പരിഹാസംചെയ്യോരെല്ലാം- പരിശർവടിവാകമെ
ന്നറിയാതെയല്ലൊനിങ്ങൾ_ പരിഹസിപ്പതുകഷ്ടം!-പരി

ചരണങ്ങൾ

൧. സവ്വവല്ലഭനാകും- ദൈവമൻപോടെ
സവ്വമനുജരെയ്യു
മുവ്വിയിലൊരുപോലെ- സൃഷ്ടിച്ചവിധ
മറിവാൻപണിയൊപ്രിയരേ!
ഗവ്വംകൊണ്ടുയന്നു ടൻ- പവ്വതതുല്യരായി
സവ്വരേയും ദൂഷിച്ചു- പറവതുമഹാകഷ്ടം!- പരി

൨. പരിഹസിച്ചതിനാലെല്ലൊ- ഏലിശാമീഷ്
ദശിയെപണ്ടുബാലന്മാർ
കരടികൾരണ്ടുവന്നു- പിളന്നതിനാൽ
മരിച്ചുനാല്പത്തിരണ്ടു പേർ
കരിശിൽതറച്ചേശുവെ- പരിഹസിച്ചതാൽയൂദ
ക്കരിയകഷ്ടങ്ങളിതു- വരെയുമൊഴിഞ്ഞില്ലയ്യൊ- പരി

൩. അവയവമൊരുപോലെ.. എല്ലാവക്കുമാ
ത്മാവുമൊരുപോലെ
ഭുവനവുമൊരുപോലെ- അതിൻെറയനു
ഭവവുമൊരു പോലെ
ഇവയെല്ലാമറിഞ്ഞുകൊ- ണ്ടവരെയുംദുഷിച്ചു താ
ണവരെന്നുനിങ്ങൾദൈവ- സവിധെചൊല്വതുകഷ്ടം.-1

൪. തന്നേത്താനുയത്തരുതെ- ഞെളിഞ്ഞിരുന്നു
തന്നെത്താൻപുകഴ്ത്തരുതെ
തന്നെത്താൻസ്തുതിക്കരുതെ- നിഗളംപൂണ്ടു
തന്നെത്താൻമലിക്കരുതെ
തന്നെത്താനുയത്തുന്നോൻ- തന്നെതാഴ്ത്തപ്പെട്ടമെ
തന്നെത്താനറിയാഞ്ഞാൽ- പിന്നെത്താനറിഞ്ഞീടും-പരി

൫. പരിഹാസംമുതലായ- പാപങ്ങൾതീപ്പാൻ
വരുവിന്നേശുവിന്നരികിൽ
കരവിന്നലറിയലരി- പാപങ്ങളോത്തു
കരുണാവാരിധിമുന്നിൽ
ഉരുകുമെയവൻമനം- തരുമെപാപമോചനം
സ്ഥിരമിതുചൊല്ലുന്നു ഞാ- നറിവാൻപ്രിയരേ! നിങ്ങൾ

---

# ൻ൮

മരണം വരുന്നതുകൊണ്ടു വീട്ടുകാര്യം ക്രമപ്പെടുത്തേണ്ടതിന്നു ബുദ്ധിയുപദേശം

രാഗം — ആഹരി — താളം — ചെമ്പട

പല്ലവി

മൃത്യുവന്നണയുംനിനക്കു- നിൻവീട്ടുകാര്യം
കൃത്യമായൊരുക്കുക വേഗം

അനുപല്ലവി

മൃത്യുവന്നണയുമയ്യൊ- കുത്തറയിൽനിന്നുമൺ
കട്ടയാം ശരീരമിതാ- വെട്ടുവാൻവാഞ്ഛിടുന്നു- മൃത്യു

ചരണങ്ങൾ

൧. ഉന്നതദേവവചനമാ- മിതുനിനക്കു
ഇന്നറിയിച്ചിടുന്നയ്യോനീ
മന്നർമന്നനാംമശിഹാ- സന്നിധിയിൽനിന്മരണം
വന്നപിൻനില്ലേണ്ടതെന്നു-ഉന്നിയുണർന്നെഴുന്നേല്ക്കു- മൃ

൨. വെട്ടുവാൻവാൾമിനുക്കുന്നയ്യോ- നിൻകണ്ഠമതിൽ
തിട്ടമായ്വന്നുവീണിടുമെ
എത്രയുംനിൻനല്ലമേനി- യത്രയുംവേഗംപുഴുത്തു
കഷ്ടമഴിയുന്നതിന്നു- ടുത്തിരിക്കുന്നയ്യോകാലം- മൃത്യു

൩. മെത്തയിൽകിടന്നനിൻദേഹം-അയ്യോനാളെ
വെട്ടിയോർകുഴിയിൽകിടക്കും
ചത്തനിൻമേനിയെതിന്നു- തൃപ്തിവരുത്തുവതിന്നാ
യ്കാത്തിരിക്കുന്നുപുഴുക്കൾ- ളുറച്ചിന്തചെയ്കമൂഢാ!- മൃത്യു

൪. പുത്രകളത്രങ്ങളുംനിൻെറ- മിത്രവർഗ്ഗവും
ചുററിനിന്നുകണ്ണീർതൂകവെ
കെട്ടിവലിച്ചിടുംകഫം- വട്ടമായുരുട്ടുംകണ്ണും
വിട്ടകന്നുനിന്നിൽനിന്നു- തിട്ടമായ്പോയിടുംജീവൻ- മൃത്യു

---

# ൯൯

അന്ത്യന്യായവിധിയെക്കുറിച്ചു ഐക്യതയിൻആത്മാവിൻെറ
നിയോഗപ്രകാരംചമച്ചുജീവകരുണയിൻആത്മഗീതം.

രാഗം ആനന്ദകളി — പല്ലവി — താളം ചെമ്പട

കർത്തനാടുക്കത്തെനാളിൽ ന്യായം
വിസ്തരിക്കുംനമ്മെല്ലാവരെയും- എല്ലാവരേയും

ചരണങ്ങൾ

൧. നിത്യസുവിശേഷമായ- യേശു
ക്രിസ്തുനാംദേവപുത്രൻവായിന്നാത്മ-പുത്രൻവായിന്നാ
എപ്പോൾതൻെറ ജഡമായ- തിരു
അപ്പത്തിന്നാത്മാവോടൊന്നിച്ചിടുമൊ- ഒന്നിച്ചിടുമൊ

൫. അപ്പോൾസഭയിൻ ശരീര- മാക
മപ്പുമാമാസനെ വന്നമരുംതാൻ- വന്നമരും താൻ
വീണ്ടുവിശുദ്ധതമായി- തന്നെ
പൂണ്ടശരീരവിവശത തീപ്പാൻ- വിവശതതീപ്പാൻ

൬. ഭൌമഭവനത്തിനുള്ളിൽ- വാഴും
തന്മക്കളിന്നരികെ ചെന്നിടുമെ- അരികെചെന്നിടുമെ
എന്നരയുണ്ടതുപോലെ- കത്തൻ
തന്നുടെവാഹനത്തിന്മേലിരിന്നു- അതിന്മേചിരുന്നു

൭. നിങ്ങളെകാണ്മാൻവരുന്നു- ഇതാ
നിങ്ങളവനുടെവാഹനംകാണ്മിൻ- വാഹനംകാണ്മിൻ
ഞാനവൻവാഹനംതന്നെ-എന്മേൽ
വാനവൻവാഹനമേറിയെന്നാവാൽ-ഏറിയെന്നാവാൽ

൮. നിങ്ങളോടിന്നുരയ്ക്കുന്നു- നിത്യ
മംഗലാനുഗ്രഹമാംസുവിശേഷം- മാംസുവിശേഷം
നിങ്ങളെൻമാതാപിതാക്കൾ-എന്നും
നിങ്ങളെൻകൂടപ്പിറപ്പുകൾതന്നെ- പിറപ്പുകൾതന്നെ

൯. ഞാനൊനിങ്ങളിന്നടിയാൻ- എന്റെ
മേനിയെല്ലാംനിങ്ങൾക്കേല്പിച്ചതന്നേൻ-ഏല്പിച്ചതന്നേ
ദാഹംവിശപ്പതിനാലെ- എന്റെ
ദേഹമാംപിള്ളകൾനന്നായ്മെലിഞ്ഞു- നന്നായ്മെലിഞ്ഞു

൰. അസ്ഥിക്കൂടെന്നപോലായി- പലർ
ദുസ്സരാജ്യോകയാൽയതിപ്പാൻവഹ്യാ-യതിപ്പാൻവ
ഓരോരൊരോഗത്തിനാലെ- പലർ
പാരംപരവശപ്പെട്ടിരിക്കുന്നു- പെട്ടിരിക്കുന്നു

൰൧. ഉണ്മാനുടുപ്പാനുമില്ല- തേപ്പാൻ
എണ്ണയുംപാപ്പാൻഭവനവുമില്ല- ഭവനവുമില്ല
ആരുവോരുമവക്കില്ലാ- അവർ
നേരുരയ്ക്കിൽപരദേശികളല്ലൊ- പരദേശികളല്ലൊ

൰൨. അയ്യൊകടത്താൽവലഞ്ഞു- ചിലർ
അയ്യൊഭാവമില്ലാതുള്ളോരിവരെ- ഉള്ളോരിവരെ
നന്നായടിമപ്പെടുത്തി- കഷ്ടം
ഒന്നുമില്ലായവക്കുകടംതീപ്പാൻ- കടമതുതീപ്പാൻ

൫൦ മുട്ടുള്ളവർപലരുണ്ടു- പാരം
പട്ടിണിക്കാരാമഗതികളുണ്ടു- അഗതികളുണ്ടു
ദീനരനാഥക്കുഞ്ഞുങ്ങൾ- ഉണ്ടു
വേണ്ടൊരില്ലാത്തവിധവകളുണ്ടു- വിധവകളുണ്ടു
൫൧. ഊനമുള്ളോർ പലരുണ്ടു- ലോകം
ഹീനരെന്നെണ്ണുന്നതാണവരുണ്ടു- താണവരുണ്ടു.
ഏറ്റം ചെറിയവരുണ്ടു- മഹാ
നാറ്റംപിടിച്ചോരീലാസരും ഉണ്ടു- ലാസരും ഉണ്ടു.
൫൨. നാഥനേശു മഹാരാജൻ- എന്നെ
മാതാവാക്കികൊടുത്താനിവർക്കെന്നും- താനിവർക്കെന്നും
താനവർക്കെന്നും പിതാവെ- ഞാനൊ
നൂനമവർക്കെന്നും മാതാവാകുന്നു- മാതാവാകുന്നു
൫൩ മക്കളിൻപീഡയൊഴിപ്പാൻ- എന്റെ
പക്കലൊന്നുമില്ലായ്കയാൽ ഞാനിപ്പോൾ- ആകയാൽഞാ
കാക്കോത്തി പോലിരപ്പാനാ- യ്വന്നേൻ
ഭാഗ്യമുള്ളകയ്യാൽ പിച്ചതരുവിൻ- പിച്ചതരുവിൻ
൫൪. തമ്പുരാനാകും ദൈവത്തെ- ഓർത്തു
അൻപുള്ളമാതാപിതാക്കളേ!നിങ്ങൾ- പിതാക്കളേ! നി
എന്മേൽകനിഞ്ഞുകൊൾവിനൊ- എന്നാൽ
നന്മയോടെന്നുമെ വാണീടും നൂനം. വാണീടും നൂനം
൫൫ മമ്മമിതിൽ പലതുണ്ടു- മഹാ
ധമ്മവാന്മാരേ! മഹിമയുള്ളോരേ!- മഹിമയുള്ളോരേ!
തിന്മയെനിങ്ങളിൽനിന്നു- നീക്കി
ധമ്മംജയംനൾകുംനിങ്ങൾക്കനൂനം- നിങ്ങൾക്കനൂനം
൫൬. രോഗമശ്ശേഷമൊഴിക്കു- മിതു
ശോകമെല്ലാംതീർത്തുനൾകുമാരോഗ്യം- നല്കുമാരോഗ്യം
ശാപവിഘ്നങ്ങളെനീക്കു- മിതു
പാപമെല്ലാംമായ്ക്കുംനാഥനിക്കയ്യാൽ- നാഥനിക്കയ്യാൽ
൫൭. ജീവബലിയാമീധമ്മം- നിത്യ
ജീവനെനിങ്ങളിൽനിന്നുദിപ്പിച്ചു- നിന്നുദിപ്പിച്ചു
ചാവിൻവിഷത്തെ വിഴുങ്ങി- മര
ണാവിയെനീക്കീടും നിങ്ങളിൽനിന്നു- നിങ്ങളിൽനിന്നു

൯വ. നിങ്ങളീജീവബലിയാൽ- നിത്യ
മംഗലമായ്ക്കാഴംസന്ദേഹമില്ല- സന്ദേഹമില്ല
ആകയാലെന്റെ മേലുള്ള- ഭാര
മാകെതീപ്പാൻ നിങ്ങളോപ്പിൻ മാളോരേ!- ഒാപ്പിൻമാ

൯൰. ധാന്യംധനവുമുള്ളോരേ !-ബഹു
മാന്യന്മാരേ! മഹാരാജാക്കന്മാരേ!- രാജാക്കന്മാരേ!
ന്യായാധിപന്മാർകത്താക്കൾ- പ്രഭു
വായുള്ളോരേ! സ്ഥാനമാനമുള്ളോരേ! മാനമുള്ളോരേ!

൨൦. പ്രോത്തസ്താന്തർസുറിയാനർ- റോമർ
യൂദർമുസല്മാനരായുള്ളവരേ!- ആയുള്ളവരേ
വേദിയരാദിയായുള്ള- എല്ലാ
ജാതികളേ!സവ്വലോകരേ!കേൾപ്പിൻ-ലോകരേ! കേൾ

൨൧. നാഥനെളിമവേഷത്തേ- പൂണ്ടു
ജാതിജനംനിത്യമോദമായ്ക്കാഴ്ഴാൻ- മോദമായ്ക്കാഴ്ഴാൻ
ഇന്നുനിങ്ങളിന്നരികെ- വന്നു
മന്നവമന്നനിരന്നുകൊള്ളുന്നു- ഇരന്നുകൊള്ളുന്നു

൨൨. തന്റെദേഹത്തിൻകുറവെ- നിങ്ങൾ
സന്തോഷത്തോടിപ്പോൾതീത്തുകൈക്കൊണ്ടാൽ- തീത്തു
ചേരുമവൻവലഭാഗം- അവൻ
ആറാണ്ടുതീന്നായിരാണ്ടുവാഴുക- ആയിരാണ്ടുവാഴുക

൨൩. ആയിരമായിരങ്ങളു- മായി
ആയിരത്തെണ്ണൂറെറണ്ണൂത്തൊന്നിൽനാഥൻ- എണ്ണൂ
പ്രത്യക്ഷമാംമഹത്വത്തിൽ- ഇതു
സത്യംസത്യംസത്യംആമേൻതഥാസ്തു- ആമേൻതഥാസ്തു-

## ൯൦൦

ഐക്യതയിൻആത്മാവിന്റെനിയോഗപ്രകാരംചമച്ച
ജീവകരുണയിൻആത്മഗീതം.

പല്ലവി

ദേവനനുഗ്രഹിക്കം-നിങ്ങളെ
ജീവകരുണയിനാൽ

ചരണങ്ങൾ.

൧. ദേവദേവനെല്ലാജീവികൾക്കുംകനി
ഞ്ഞേകുന്നഭക്ഷണപാനം- നിങ്ങ [ദേവ
ളാവതുപോൽതന്നദാന- മതുപോലെന്നും- പോലെന്നും
൨. മംഗലൻതൻ പൈദാഹങ്ങളെ മാറുവാൻ
നിങ്ങൾ തന്ന ധർമ്മം തന്നാ- ലുയിർ [ക്കിന്നു- ദേവ
പൊങ്ങുംവാഗ്ദത്തത്തിനെന്നു- മവ- കാശംവന്നു- നിങ്ങൾ
൩. നാഥൻ പരദേശി പോലെ വന്നാൻ നിങ്ങ
ളാദരവായംഗീകരിച്ചു- തന്റെ [ദേവ
ഖേദംനിങ്ങൾശമിപ്പിച്ചു-സുപ്ര-സാദംവച്ചു-വിശ്രമിച്ചാൻ
൪. മന്നവൻ നഗ്നനായുന്നാനുടുപ്പിന്നു
തന്നു നിങ്ങൾ ശുഭനീതി- തന്റെ [ദേവ
പന്നപ്പഴന്തുണിമാററി-നല്ല- വെള്ളനീതി- വസ്ത്രംചാർത്തി-
൫. രോഗിയായുന്നാനഖിലക്കുടയവൻ
രോഗം കാണ്മാൻ നിങ്ങൾ വന്നു- തന്റെ [ന്നു- ദേവ
ശോകംതീരാൻനിങ്ങൾതന്നു- സുഖ- മാകെവന്നു-വേഗമി
൬. കർത്തന്റെ കാവലൊഴിപ്പാനായിണ്ടെട്ടു
പ്പുത്ഥം നിങ്ങളിപ്പോൾകൊടുത്തു-നിങ്ങ [യ്യേത്താൻ-ദേ
ളെത്തൻനിത്യജീവകളത്തിൽ- നല്ല- മുത്തൊടൊത്ത- വിത്താ
൭. ആയിരത്തെണ്ണൂറെണ്ണത്തൊന്നിൽ- നായക
നായിരംതേജസ്സിൽവിളങ്ങു- മപ്പോ
ളായിരാണ്ടുവാച്ചതുടങ്ങു- മിതു- മെയ്യെതങ്ക- കയ്യാലിന്നു-ദേ

൧൦൧

പകലത്തെകീർത്തനം

രാഗം. പന്തുവരാളി | താളം. ചെമ്പട

പല്ലവി

കാത്തുസൂക്ഷിച്ചിടുക-ഠരംപ്പകലന്നെ
കാത്തുസൂക്ഷിച്ചിടുക-

അനുപല്ലവി

കാത്തിടുകദേവാ!- സാത്താന്റെ യതി വ
ല്ലാത്ത ചതിവിൽവീ- ഴാതെകണ്ടേശുവേ!- കാത്തു

൨. സാത്താൻതൻ
സൂത്രവലകളെ
വീഴ്ത്തുവാനാ
പാത്രനാകരു

൩. സീനാമലമേലു
ടൽ നടുങ്ങീടുന
സീയോനെന്നാ
താ ആദയമി- യ

൪. ലോകസൂര്യനുദിച്ചു-
ദേഹമെല്ലാം കൊള്ളു
മേഘങ്ങളിൽ നീ വ-
പോകമയ്യയ്യോത്രി- ലോക

൫. രാപ്പകലിൻ വേലയെ- ചെ
പ്രാപ്തിതന്നീടേണമേ- രാത്രി
പ്രാപ്തിപോരാവേല- പാർത്തു ചെ
വാർത്ത നീയുരച്ചതോ- ർത്തേശുവേ!

## ൧൦൨

രാത്രിയിലത്തെ കീർത്തനം

രാഗം
ശങ്കരാഭരണം

പല്ലവി

രാവിലെന്നെരക്ഷിക്ക- കരുണയോടീ
രാവിലെന്നെരക്ഷിക്ക

അനുപല്ലവി

രാവിലെന്നെ യേശു- ദേവാ! കാത്തു ദുരാ
ത്മാവിൻ വഴികളിൽ- ഞാൻവീഴാതെകണ്ടീ- രാ

ചരണങ്ങൾ.

൧. ക്രൂരിരുളാകുംരാജൻ- പ്രജകളുമാ
യാരവാരത്തോടിതാ- വരുന്നനിദ
ഭാരമെന്നിൽവീഴും- നേരമഗ്നിജ്വാലനി
ലേറിവന്നുചുററും നീ- പ്രകാരംതന്നീ... ... ... ... രാവി

ൻ

പണ്ണോം

ച്ചീ ... ... രാവി

ട്ടി

ക

മിച്ചീ ... ......രാവി

പോലെപ്ര

ം പ്ര

ക്രൂരിത

ശവുമതാലീ ... ... ... ... രാവ

# ൧൦൩

ദിവസത്തേക്കുള്ളകീൎത്തനം.

താളം ചെമ്പട

വല്ലവി

രം ദിനംനിന്റെ- ഉത്തമമണവാട്ടിയാം
ടോമദ്ധ്യേ വന്നിങ്ങെത്തുകവേഗം-

അനുവല്ലവി

വഇന്നാളിൽവെറു-യിത്തെഴുന്നാദിസപ്പത്തിൻ
കംതകൎത്തയൂദാ-ഗോത്രസിംഹാധിപനാകം- കൎത്ത

ചരണങ്ങൾ

൧. ആറുദിനങ്ങൾകൊണ്ടധി- കാരവചനത്താലെല്ലാം
പാരിടമതിങ്കൽപട- ച്ചോരുനാഥനേ!
കാരണഭ്രതനാം നിന്നെ- നേരൊടുനരർ സേവിപ്പാൻ
ചാരുതരമേഴാംദിനം- പൂരണമായശ്ശുദ്ധിചെയ്തു. കൎത്ത

൨. അപ്പനേ!നിന്റെവേദത്തിൻ- ചൊല്പടിപ്രകാരമിന്ന
ങ്ങെപ്പൊഴുതും നടുന്നധ്യാ- നിപ്പരിന്നായി
ഉൾപ്പരിതാപങ്ങൾനീക്കി- സല്പ്രമോദമുള്ളിലാക്കി
അല്പരാമടിയങ്ങൾക്ക-കെല്പുതന്നീടുവാനായി. കൎത്ത

൭. നിന്നുടയവേദത്തിൽനി- ന്നന്നതാതിശയങ്ങൾകാ
ണുന്നതിനെങ്ങൾകണ്ണുക- ളിന്നുതുറക്ക
ഇന്നുകേൾക്കുന്നകാൎയ്യങ്ങ- ളൊന്നൊഴിയാതെ കണ്ടുള്ളം
തന്നിൽവീണുപതിയുന്ന-തിന്നുതുണെയ്ക്കുതിന്നായി- കൎത്ത
ദുഷ്ടലോകംജഡംപിശാ- ചിട്ടിരിക്കുന്നകണികൾ
കഷ്ടമടിയങ്ങൾക്കയ്യൊ- ഇഷ്ടനാഥനേ!
നഷ്ടവലയിൽവീണക- പ്പെട്ടുനശിച്ചീടാതെകെ
ണ്ടിഷ്ടമോടടിയങ്ങൾക്ക- നീട്ടുകതൃക്കൈകൾവേഗം- ക
നിന്നുടെദാസർപ്രാൎത്ഥിച്ചീ- ടുന്നതിന്നുംപ്രസംഗിച്ചീ
ടുന്നതിന്നുംനിന്നാത്മാവെ- ഇന്നുനല്കുക
ഇന്നവരുടെസേവനി- ന്നുന്നിലതിപ്രിയമായി
ട്ടങ്ങുവരിന്നുതുണെയ്ക്കാ- നന്നതങ്ങളിൽനിന്നഹൊ. കൎത്ത

---

# ൧൦൮

പെന്തിക്കോസ്തു ദിവസത്തെക്കുള്ള കീൎത്തനം.

രാഗം. പുന്നാഗവരാളി | പല്ലവി | താളം ചെമ്പട

തീജ്വാലപോലുള്ളകണ്ണാ!- നിന്റെ
ദാസരെനോക്കുകയിന്നാൾ

അനുപല്ലവി

ആഴ്ചയിലൊന്നാം ദിനത്തിലുയിൎത്തല്ലൊ
വാഴ്ചകൾക്കും മേലധികാരംപ്രാപിച്ചു
താഴ്ചയിൽനിന്നുന്നതത്തിൽ കരേറിപ്പോ(യി)
കാഴ്ചകൊടുപ്പാൻ സ്വജനത്തെനോക്കിയ- തീജ്വാ

ചരണങ്ങൾ.

൧. ഏറിയകാലമതാ- യുണൎവ്വററു- ജാരനോടൊന്നായ്ക്കൂടി
പൂഴിയിൽചേൎന്നുറങ്ങി-സ്വകാന്തനെ- തീരെമറന്നുവിട്ടു
പാരിലുള്ളതൻ സഭയെവിടാതെ മാ
ഭാരമാം നിദ്രയിൽ നിന്നുണൎത്തീടുവാൻ
പാരംപെരുകും കൃപയാലവൾക്കുനിൻ
കാരുണ്യാത്മാവിൻ പ്രകാശത്തെ നൾകിയ- തീജ്വാ
൨. കൂരിരുളിലുദിച്ചു- പ്രകാശത്താൽ- നേരായുണൎന്നുതന്റെ
ജാരപ്രവൃത്തികളെ- ദൎശിച്ചു- നേരംപാവിട്ടുലഗി

E*

മാറത്തടിച്ചു പിരണ്ടുരുണ്ടുമഹാ
ഘോരപാപം ചെയ്തപാതകിഞാനെന്നു
ചാരത്തണഞ്ഞോററു ചൊല്ലിയപ്പോൾ നിന്റെ
ഘോരമൂല്യം പാപമോചനം നൽകിയ ...... തീജ്വാ

൩. മണ്ണിലുറങ്ങിയവർ- പലരുമു- ണ്ടിന്നിവ്വണ്ണമെങ്കിലു
മെന്നുംജീവിപ്പാൻചിലർ- ലജ്ജാനിത്യ
നിന്ദകൾക്കായും ചിലർ
തിണ്ണമുണന്നല്ലം മന്നനാം നിൻവര
വിന്നായിക്കാത്തിരുന്നീടിനാർ പിന്നയും
വന്നമയക്കം നിമിത്തമുറങ്ങിനാ
രന്നേരം നിൻവരവിൻ ദൂതറിയിച്ചു ......... തീജ്വാ

൪. ആണ്ടുകൾക്കുപിമ്പു- യേശുമണ- വാളനിതാവരുന്നു
ഏഴാമതുശാബേതാ- എന്നാത്മാവു- പാരം കൂക്കിപ്പറഞ്ഞു
കാതിടിപോലുള്ള കൂക്കൽ കേട്ടുകന്നി
മാരെഴുന്നുതങ്ങൾ ദീപം തെളിയിച്ചു
നേരംജാഗ്രതകന്നിമാരെബുദ്ധിയില്ലാ
ത്തോരിൽനിന്നു ക്ഷമനം വേറാക്കിരിച്ചുള്ള... ...തീജ്വാ

൫. വെള്ളക്കുതിരയിന്മേലേറിക്കയ്യിൽ-വില്ലുംപിടിച്ചുകൊണ്ടു
നല്ലശരങ്ങളെത്താൻ-പ്രയോഗിച്ചു- വില്ലാളിവീരനായി
വെല്ലുവിളിച്ചു ജയിച്ചുകൊണ്ടും ജയം
കൊള്ളുവാനും പുറപ്പെട്ടുള്ളരാജ്യത്തിൽ
നല്ലവിശേഷങ്ങളോതും പ്രമുഖനു
ചൊല്ലാനുജീവ കൃപാമുടനല്കിയ ......... തീജ്വാ

൬. മന്നൻമാവീലിൻവീണ- കൂടാരംനി- വന്നുവരുവതിന്നു
യത്നിക്കംവേലക്കാരെ-തട്ടിപ്പാററുവ- തന്നിതാ വാഴ്കകളും
പിന്നെയധികാരമന്ധകാരാധിപർ
വിണ്ണിൽദുരാത്മാവിൻ കൂട്ടവുംകൂടവെ
നിന്നവരോടു പൊരുതുവെല്ലുവാനുള്ള
നിന്നാത്മാവിൻബലം ഞങ്ങൾക്കു നല്കുവാൻ- തീജ്വാ

൭. പെന്തകോസ്തുനാളിൽ- പ്രേരിതന്മാർ
നിന്നിരുക്കണ്ണിൽനിന്നു [ഴുന്നു
ചിന്തിയതീജ്വാലയാൽ- പ്രകാശിച്ചു- ചിത്തംതെളിഞ്ഞു

നിന്റെപുനരുത്ഥാനത്തിന്നുസാക്ഷികൾ
ചന്തമോടുപകൎന്നീടിനാരവ്വണ്ണം
നിന്റെമഹത്വ പ്രത്യക്ഷതയ്ക്കാത്മപ്ര
ബന്ധത്തിൽചൊല്ലുംപടിസാക്ഷിനല്കുവാൻ- തിജപാ

---

## ൧൦൫

### പൈതങ്ങളുടെകീൎത്തനം.

പല്ലവി

ബാലരാമടിയങ്ങളിൽ_ മനുവേലനേ!കനിയേണമെ
മനുവേലനേ!കനിയേണമെ-യനുകൂലനേ!അലിയേണമെ

ചരണങ്ങൾ

൧. ശീലദോഷമകന്നങ്ങൾസു-ശീലരായ്ത്തീടുവാൻ
ചേൎച്ചയോടെഅടിയങ്ങൾനിന്നുടെ- യാലയങ്ങളുമാകുവാൻ-

൨. ചെറിയബാലരെയരികിൽവിട്ടുവിനെ
ന്നരുളിയോരഖിലേശനേ!
അരികിലടിയരങ്ങണഞ്ഞുവരുവതി
ന്നരുളണംകൃപനാഥനേ! ...... ..... ...... ബാ

൩. അടിയരുടെചെറുപഠനശാലയിൽ
വടിവൊടെഴുന്നരുളിടേണം
പഠനമടിയരിനകതടങ്ങളിൽ-പതിവതിന്നരുളിടേണം-

൪. മംഗലാ!നിയമങ്ങളിൻമ-ൎമ്മങ്ങളെയറിഞ്ഞീടുവാൻ
ഞങ്ങളിൻഹൃദയങ്ങളിന്മലി-നങ്ങളെകഴുകീടുവാൻ- ബാ

൫. ആശീൎവ്വാദമുണ്ടാകണമടി- യാരുടെഗുരുഭൃത്യരിൽ
ദാസരാമവൎക്കധികനന്മക- ളേശുവേ! യരുളീടുക- ബാ

൬. തന്തതള്ളകളെപരിചൊടു- സന്തതംപാലിക്കുക
നിന്റെനല്ലവരങ്ങളെസം- ബന്ധികൾക്കരുളീടുക- ബാ

൭. കരുണയൊടുപുതുഹൃദയമടിയരി
ലരുൾകകരുണയിന്നാഴിയെ
മരണംവരയുംനിൻകൃപയിലമരുവാ
നരുൾകപരമാത്മാവിനെ ...... ...... ...... ബാ

൮. ഹോശന്നാ!കരുണാസനാ! പര-മേശനേ!നസറേശനേ.
ഹോശന്നാ!ഭുവനേശനേ!ഭുവി_യാശുവന്നരുളേണമെ- ബാ

# ൧൦൬

## പൈതങ്ങളുടെ കീൎത്തനം



പല്ലവി

ബാലരോടെയലി- വെറുന്നയേശു
പാലാ! യിപ്പൈതലെ- പാലിച്ചീടേണം

ചരണങ്ങൾ

൧. മേഷലോടടിയാനെ- പോയരാവിലന്നു
കുലമോടെകാത്ത- തിന്നായിന്നു സ്തോത്രം ... ... ബാല

൨. ഇന്നുപകലിലും- പാപത്തിൽനിന്നു
നിന്നാറാണ്ടാത്മാവാൽ- കാത്തുകൊള്ളേണം- ബാല

൩. നിൻവേദവാക്യങ്ങൾ- പാഠംചെയ്വാനും
നിന്നോടുപ്രാൎത്ഥിപ്പാ- നുംതുണെക്കേണം ... ... ബാല

൪. വ്യൎത്ഥവാക്കുംകളി- വാക്കും ചിരിയു
മൊട്ടുംവരാതെയി- രിപ്പാൻതുണെക്ക ബാല

൫. എലിശായെപരി- ഹാസംചെയ്തുള്ള
ബാലരെപോലാകാ- യ്വാൻതുണെക്കേണം ... ... ബാല

൬. ദുഷ്ടപൈതങ്ങളോ- ടുള്ളസംസൎഗ്ഗം
വിട്ടകന്നീടുവാ- നുംതുണെയ്ക്കേണം ... ... ബാല

൭. മാതാപിതാക്കളിൻ- ചൊല്ലവിളികേൾപ്പാൻ
താതാ! നൽകിടുക- നല്ലോരുശീലം ... ... ... ... ബാല

൮. പാപങ്ങളാകവെ- മോചിച്ചീടേണം
പാപികൾക്കായ്ക്രൂശിൽ- ജീവൻവിട്ടോനേ! ബാല

൯. നിൻചിന്തനിന്നാറാ- ണ്ടാത്മാവിനാലെ
നെഞ്ചിൽസദാനീവി- ളങ്ങിച്ചീടേണം -... ... ബാല

൧൦. നൂററിനാല്പത്തിനാ- ലായിരത്തെയു
മാററമററോരെയു- മാശീൎവ്വദിക്കാ ... ... ... ... ബാല

൧൧. ആദാമിൻസന്തതി- യാകവെനോക്കി
യാകുലംനീക്കിയ- നുഗ്രഹിക്കേണം... ... ... ... ബാല

൧൨. ആയിരത്തെണ്ണൂററി- എണ്ണേത്തിഒന്നിൽ
നീവരുമ്പോളെന്നെ- കൂടെഓൎക്കേണം ... ... ... ...ബാല



ദാവീദിന്റെ

# സങ്കീൎത്തനങ്ങൾ

## ൧൦൧

### ൧-ാം സംകീൎത്തനം

രാഗം ബലഹരി | പല്ലവി | താളം ചെമ്പട

മനുജനിവൻ ഭാഗ്യവാൻ-മനുജനിവൻ ഭാഗ്യവാൻ

അനുപല്ലവി

വിനയാം ദുഷ്ടരിന്നാലോ-ചനയിൽ നടക്കാതുള്ള- മനു

ചരണങ്ങൾ

൧. തിരിഞ്ഞു പാപികളുടെ- വഴിയിൽ നിന്നിടാതെയും
പരിഹാസികളിൻ പീഠ-ത്തിരുന്നീടാതെയുമുള്ള- ... ...മനു

൨. തനതിഷ്ടം ദേവവാക്കിൽ- ദിനവും വെച്ചതിൽ നിന്നു
മനസ്സിലെല്ലാനേരവും- നിനച്ചു ധ്യാനം ചെയ്യുന്ന- മനു

൩. ആററരികത്തു നട്ടു- വാട്ടമില്ലാക്കില്ലാതെ
ഏററകാലത്തു കനി- കായ്ക്കും വൃക്ഷത്തോടൊത്ത- മനു

൪. ചെയ്യുന്നതെല്ലാമവൻ-മെയ്യാ സ്സാധിക്കും ദുഷ്ട
കയ്യർ പാററിക്കളയും-തീയ പതിരപോൽ തന്നെ- ... ...മനു

൫. നല്ലോർ വഴിയെ സൎവ്വ- വല്ലഭനറിയുന്നു
വല്ലാത്ത ദുഷ്ടർ വഴി- യെല്ലാം നശിച്ചു പോകും ... ... മനു

൬. അതിനാൽ ദുഷ്ടന്മാർ ന്യായ-വിധിയിങ്കലും പാപികൾ
എഴുന്നീററിടാ നീതിയു- ള്ളവരിൻ സഭയിങ്കലും ... ...മനു

൭. ക്രിസ്തുനാമമെ ജയം- ക്രിസ്തുനാമമെ ജയം
ക്രിസ്തേശുനാമത്തിന്നു-എന്നും ജയം ജയമെ- ... ... മനു

---

## ൧൦൨

### ൨-ാം സംകീൎത്തനം-

രാഗം. കാമോദരി | പല്ലവി | താളം. ചെമ്പട

ഹന്ത ബഹിജ്ജാതിക-ളുങ്ങെന്തിനു കലഹിക്കുന്നി
തെന്തിനു ജനങ്ങൾ വ്യൎത്ഥ-ചിന്ത ചെയ്യുന്നു!

അനുപല്ലവി

ഹന്തദൈവത്തിനും തന്റെ സന്തതിക്കുമ
ഹന്തയാണ്ടോധം നിന ചെന്തിനുവരെഴുന്നു?- ഹന്ത.

ചരണങ്ങൾ

൧. അത്രയുമല്ലധിപന്മാ-രെത്രയുമൊന്നിച്ചുകത്തു
ശത്രുതപൂണ്ടാലോചിച്ചു- കൃത്രിമമിദം
അത്രനാമവരുടെകെ- ട്ടുത്രയുമറത്തുകയ
രെത്രയും ദൂരത്തെറിക- വിദ്രുതം നമ്മിൽനിന്നഹൊ- ഹന്ത

൨. എന്നതുകൊണ്ടഹൊപര- മോന്നതസ്ഥലത്തിലിരി
ക്കുന്നവനപഹസിച്ചീ- ടുന്നിതവരെ
എന്നുമാത്രമൊരോക്ഷം ക- ലന്നവരോടുസംസാരി
ച്ചുന്നതൻഭ്രമിപ്പിച്ചീടും-വന്നരിശത്തോടവരെ

൩. ഞാനിതാപൂതാദ്രിയാം സീ-യോനിലെൻരാജനെബഹു
മാനിയായിരുത്തിരിക്കു ന്നേനവനഹൊ
ഞാനിതാതീപ്പറിയിക്കു- ന്നേനിതിചൊല്ലുന്നതിരു
മേനിയും പറഞ്ഞുസർവ്വ- മാനിയാമിവനോടേവം- ഹന്ത

൪. നന്ദനൻനീമമനിന്നെ-യിന്നുജനിപ്പിച്ചേനഹ
മെന്നോടു ചോദിക്കിൽജാതി-തന്നുടെസംഘം
നിന്നവകാശമായും ഭൂ- മണ്ഡലം നിൻവശമായും
തന്നിടുമവർപൊടിപോൽ- നിന്നയൊദണ്ഡിനാലാക്കും

൫. ആയതുകൊണ്ടിപ്പോൾ ഭൂമി- നായകന്മാരേ! ധീമാന്മാ
രായിരിപ്പിൻന്യായാധിപ- രായ ജനമേ!
യൂയമുപദേശിതന്മാ- രായിരിപ്പിൻഭയേനാത്മാ
നായകം സേവിപ്പിൻചഞ്ച-ലായമാനമായ്തന്ദിപ്പിൻ- ഹ

൬. പുത്രനെകോപിപ്പിച്ചീടി- ലെത്രയും വിനാശം നിങ്ങൾ
ക്കിത്രഭേദമില്ലാകയാ- ലെത്രയും വേഗം
പുത്രനെചുംബിപ്പീനവ- ന്മിത്രനായീടുകിൽഭാഗ്യ
മെത്രയും മഹത്വം പിതൃ- പുത്രപരാത്മാക്കൾക്കാമെൻ- ഹ

